## സന്ത് റഹീം ഖാനിൻെറ 'ദോഹെ'

~~~~~~~~~~~~~~~~~~~~~~~~~~~~~

അക്ബർ ചക്രവർത്തിയുടെ സദസ്സിലെ നവരത്നങ്ങളായ മന്ത്രിമാരിൽ ഒരു മന്ത്രി ആയിരുന്നു അബ്ദുൾ റഹീം ഖാൻ. അക്ബറിൻെറ സൈന്യങ്ങളുടെ ഒരു സേനാപതിയായ അബ്ദുൾ റഹീം ഖാൻ, വിദ്വാനും, തത്ത്വചിന്തകനും, കവിയും, ദൈവഭക്തനും, സർവ്വമതവിശ്വാസിയും ആയിരുന്നു.

അദ്ദേഹത്തിൻെറ 'ദോഹെ' , ( രണ്ടു വരിയുള്ള പദ്യങ്ങൾ ), സന്ത് കബീറിൻെറ 'ദോഹെ' പോലെ, അന്നത്തെ വിദ്യാർത്ഥികൾക്ക് മന:പാഠമായിരുന്നു.

കാലാന്തരത്തിൽ ഈ ദോഹെ, വിദ്യാഭ്യാസത്തിൽ നിന്ന് നീങ്ങിയിരുന്നാലും, ഇന്നും സാഹിത്യലോകത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നു.

ഇന്നത്തെ സംസ്കാരത്തിലും ഈ ദോഹെ മാർഗ്ഗദർശിയായി ഇരിക്കുന്നു. ഭാരതീയരുടെ ജീവിതത്തിൽ ഇന്നും ഈ ദോഹെ, ഊടയും, പാവും പോലെ ഇണങ്ങി കിടക്കുന്നു. ചായയിൽ ശർക്കര ഇട്ടാൽ, ചായ മുഴുവനും മധുരിക്കുന്നതുപോലെ, ഈ ദോഹെ ജീവിതത്തിൽ ലയിച്ചിരിക്കുന്നു.

ഹിന്ദി ഭാഷയിൽ പദ്യരൂപത്തിൽ ഉള്ള ഈ ദോഹെകള, മലയാളത്തിൽ പദ്യരൂപത്തിൽ തന്നെ വിവർത്തനം ചെയ്യുവാൻ ആവശ്യമായ പാണ്ഡിത്യം എനിക്കില്ല.
മലയാളം മാട്രിക്കുലേഷൻ വരെയേ പഠിച്ചിട്ടുള്ളൂ.
അതിനാൽ ഈ ദോഹെകളിലെ ആശയങ്ങൾ
~~~~~~~~~~~~~~~~~~~~~~~~~~~~~

ഗദ്യരൂപത്തിൽ  വിവർത്തനം ചെയ്യുന്നു.
അക്ഷരപ്പിഴകളും, വ്യാകരണത്തെററുകളും,
ക്ഷമിക്കുവാൻ വായനക്കാരോട് അഭ്യർത്ഥിക്കുന്നു.
-----------------------------------------

01 - മുതിർന്നോരുടെ  ലക്ഷണം  ക്ഷമ, കുട്ടികളുടെ ലക്ഷണം  വികൃതി;
കുട്ടികളുടെ വികൃതികളാൽ  വലിയ നഷ്ടം വരുന്നില്ലല്ലോ.
ഒരു  പൂമ്പാററ നിൻെറ ദേഹത്തിൽ  വന്നിരുന്നതുപോലെ  ഗണിക്കു.

02 - വൃക്ഷം തൻെറ പഴങ്ങളെ,  താൻതന്നെ  തിന്നുന്നില്ല;
തടാകം തൻെറ വെള്ളം,  താൻതന്നെ  കുടിക്കുന്നില്ല;
അവയെല്ലാം  പരോപകാരമായി  കൊടുക്കുന്നു.
ഇതേപോലെ, സജ്ജനങ്ങൾ തങ്ങളുടെ സമ്പത്തിയെ
പരോപകാരത്തിന്നായി  ഉപയോഗിക്കുന്നു.

03 -  ദുഖം വരുമ്പോൾ സ്മരിക്കുന്നു, സുഖം വരുമ്പോൾ മറന്നുപോവുന്നു;
സുഖത്തിലും സ്മരിച്ചു കൊണ്ടിരുന്നാൽ, ദുഖം വരുകയില്ലല്ലോ.

04 -  പരോപകാരം, രക്തം, ചുമ, സന്തോഷം, ശത്രുത, സ്നേഹം, മദ്യപാനം,
എന്നിവ  എത്രതന്നെ മറച്ചാലും, ലോകം മുഴുവനും കാണും.

05 -  തുച്ഛജനങ്ങൾ ഉന്നതി കിട്ടുമ്പോൾ ഹീനതയോടെ  അഭിമാനിക്കും;
ചൂതുകളിയിലെ  പകിടകൾ തെററായിരുന്നാൽ,
അവ വളഞ്ഞും, തിരിഞ്ഞും  ഉരുളും.

06 -  അൽപ സമയത്തിന്നു വേണ്ടി, ആരാണ്  അപകീർത്തി നേടുക?
പരസ്ത്രീയെ ത്യജിക്കാനും വയ്യ, വിവാഹം കഴിക്കാനും വയ്യ!

07 - അന്തസ്സും പോയി, ബഹുമാനവും പോയി,
നേത്രങ്ങളിലെ പ്രേമവും പോയി;
ഇതു മൂന്നും പോയി, എപ്പോൾ നീ യാചിക്കാൻ പോയോ.

08 - കക്കരിക്കയുടെ ഞെട്ടി മുറിച്ച്, ഉപ്പ് പുരട്ടുന്നതുപോലെ,
ദുർവ്വചനങ്ങൾ ഉച്ചരിക്കുന്നവൻെറ വായിനേയും ശിക്ഷിക്കണം.

09 - ചിന്തകളും, ആഗ്രഹങ്ങളും ഇല്ലാതെ, ശാന്തമനസ്സോടെ ഇരിക്കുന്നവൻ,
രാജാക്കന്മാർക്കെല്ലാം രാജാവായി വസിക്കുന്നു.

10 - ദരിദ്രരേയും, അനാഥകളേയും രക്ഷിക്കുന്നവൻ ധന്യനാണ്;
ഭക്തൻ സുധാമാ പറഞ്ഞിട്ടുണ്ടല്ലോ:
"കൃഷ്ണൻെറ സൌഹൃദം നേടുന്നതും ഒരു തപസ്സു പോലെയാണ്."

11 - വിളക്ക് കത്തുമ്പോൾ പ്രകാശം, കെട്ടുപോയാൽ ഇരുട്ട്;
പുത്രൻ ശൈശവത്തിൽ സന്തോഷം, ദുർമാർഗ്ഗിയായി വളർന്നാൽ ദുഖം.

12 - വലിയ ജനങ്ങളെ ആദരിച്ചും, ചെറിയ ജനങ്ങളെ നിരാദരിച്ചും
ഇരിക്കേണ്ടാ; പല സമയങ്ങളിലും, ചെറിയ ജനങ്ങൾ
ചെയ്യുന്ന പണികൾ, വലിയ ജനങ്ങളാൽ കഴിയുകയില്ല.
സൂചി ചെയ്യുന്ന പണി, വാൾ ചെയ്യുമോ?

13 - വലിയ ജനങ്ങൾ, തുച്ഛമായ ലാഭം നേടുവാൻ,
വലിയ പണികൾ ചെയ്യുന്നത്, അർത്ഥശൂന്യമാണ്.
ഹനുമാൻ പർവ്വതം എടുത്തുകൊണ്ടു ലങ്കക്കു പോയിരുന്നാലും,
'ഗിരിധർ' എന്ന ബിരുദം കിട്ടിയില്ല;
എന്തു കൊണ്ടെന്നാൽ, പർവ്വതത്തിലെ ഔഷധങ്ങളെ പറിച്ചെടുത്തു.
നേരെ മറിച്ച്, ശ്രീകൃഷ്ണൻ പർവ്വതം എടുത്തത് സർവ്വജനങ്ങളുടേയും

സുഖത്തിന്നായിരുന്നതിനാൽ, 'ഗിരിധർ' എന്ന നാമം നേടി!

14 - തോട്ടക്കാരൻ വരുന്നതു കണ്ട്, പൂമൊട്ടുകൾ പറയുന്നു:
"ഇന്ന് വിരിഞ്ഞ പൂവുകളെ പറിച്ചോളു,
നാളെ ഞങ്ങൾ വിരിയുമ്പോൾ, ഞങ്ങളേയും."

15 - ഒരു സമയത്ത് ഒരു ആഗ്രഹം നിറവേറുവാൻ, പരിശ്രമിച്ചാൽ,
ഫലപ്രദമാവും; അനേകം ആഗ്രഹങ്ങൾക്കായി ഒരുമിച്ച
പരിശ്രമിച്ചാൽ, ഒന്നും ഫലിക്കാതേയും വരാം..
വേരു മാത്രം നനച്ചാൽ മതി, ചില്ലകൾ തോറും നനക്കേണ്ടാ.
അതുപോലെ, പരമാത്മാവിനെ ധ്യാനിച്ചാൽ മതി.

16 - പ്രയത്നിക്കാതെ, അന്യരോട് യാചിക്കുന്നവർ മരണതുല്യരാണ്;
അവർക്ക് ഒന്നും കൊടുക്കാതെ, ദുഷിക്കുന്നവരും മരണതുല്യരാണ്.

17 - കുറച്ച ദിവസത്തേക്ക് സങ്കടം വന്നാൽ അറിയാം,
ആരാണ് നമ്മുടെ കൂടെ നിൽക്കുന്നത്,
ആരാണ് വിലങ്ങി നിൽക്കുന്നത്.

18 - വലിയവൻ ആയാലും, മററുള്ളവർക്ക് ഉപകാരം ചെയ്യണം;
ഈന്തപ്പന പോലെ നടിക്കരുത്;
യാത്രീകന്ന് തണലും തരുകയില്ല, പഴം ഉള്ളത് വളരെ ഉയരത്തും.

19 - തന്റെ ദുഖങ്ങളെ, തന്റെ മനസ്സിൽ തന്നെ നിർത്തു;
മററുള്ളവരോട് പറഞ്ഞാലും കുറയുകയില്ല,
മററുള്ളവർക്കു കൊടുക്കാനും കഴിയുകയില്ല.

20 - ജീവിതയാത്രയിൽ സുഖ-ദുഖങ്ങൾ മാറി മാറി വന്നുകൊണ്ടിരിക്കും;

സുഖം അനുഭവിക്കുന്നതുപോലെ, ദുഖവും സഹിക്കണം.
അള്ളാഹു അക്ബറിൽ, ദൃഢമായ വിശ്വാസം ഉണ്ടായാൽ മതി.

21 - ഗർവ്വം കാണിക്കാതെ, ഉച്ചരിക്കുന്ന വാർത്തകൾ,
കേൾക്കുന്നവർക്കും സുഖം, തൻെറ മനസ്സിന്നും സുഖം.

22 - മനസ്സ്, മുത്ത്, പുഷ്പം, പാൽ, രസം, എന്നിവ സ്വന്തരൂപത്തിൽ
ഇരിക്കുമ്പോൾ, ഭംഗിയായും, നല്ലതായും ഇരിക്കും;
ഒരിക്കൽ ഉടഞ്ഞുപോയാൽ, എത്ര പ്രയത്നിച്ചാലും,
സ്വന്തരൂപത്തിൽ തിരിച്ചു വരുകയില്ല.

23 - മന്ദബുദ്ധിയുള്ളവരുടെ കൂടെ സ്നേഹവും വേണ്ടാ, ശത്രുതയും വേണ്ടാ;
പട്ടി കടിച്ചാലും, നക്കിയാലും, വിപരീതമായി കാണരുത്.

24 - പ്രേമത്തിൻെറ പട്ടുനൂല്, കോപത്തിനാൽ മുറിക്കരുത്;
മുറിച്ചാൽ പിന്നെ ചേരുകയില്ല; കെട്ടി ചേർത്തിയാൽ മുഴച്ചും കാണും.

25 - വെള്ളത്തിന്ന് അത്യധികം മഹത്വം ഉണ്ട്; അത് നിലനിർത്തു.
വെള്ളം ഇല്ലെങ്കിൽ, മുത്തിന്നും, മനുഷ്യന്നും, ഗോതമ്പമാവിന്നും,
മഹത്വം ഇല്ലാതെയാവും;
വെള്ളത്തിൻെറ ശോഭയാൽ മുത്ത് തിളങ്ങുന്നു;
വെള്ളത്തിൻെറ സമ്മാനത്താൽ മനുഷ്യൻ ജീവിക്കുന്നു;
വെള്ളം ഗോതമ്പമാവിൽ ചേർത്തിയിട്ടല്ലേ, റൊട്ടി ഉണ്ടാക്കുന്നത്?
അതുപോലെ വിനമ്രതയോടെ ജീവിതം നയിക്കണം.

26 - സജ്ജനങ്ങൾ ദുർജ്ജനങ്ങളോട് ചേരരുത്;
കരി പിടിച്ച പാത്രത്തെ തൊട്ടാൽ, കയ്യിൽ കറുപ്പ് ഏറുമല്ലോ;
ദുർജ്ജനങ്ങളോട് ചേർന്നാൽ, ജീവിതത്തിൽ അപമാനം വരും.

27 - തകുന്ന സമയത്തേ വൃക്ഷത്തിൽ കായകൾ വരുകയുള്ളൂ;
തകുന്ന സമയത്തേ കായകൾ പഴം ആവുകയുള്ളൂ;
എല്ലാ സമയത്തും ഒരുപോലെ ഇരിക്കുകയില്ല;
ദുഖം വന്നാലും, സമയം വരുമ്പോൾ അകന്നും പോവും.

28 - ഏതൊരു ദേഹം സദാ പരോപകാരത്തിൽ മുഴുകി ഇരിക്കുന്നുവോ,
ആ ദേഹം ധന്യമാണ്; മയിലാഞ്ചി ഇടുന്നവൻെറ കയ്യിൽ
എപ്പോഴും മയിലാഞ്ചിയുടെ നിറം പകർന്നിരിക്കുന്നതുപോലെ,
പരോപകാരിയുടെ ശരീരവും ശോഭായമാനമാണ്

29 - വിപത്തി കുറച്ച് സമയത്തേക്ക് വന്നാലും അനുഭവിക്കാം;
ആ സമയത്തിൽ അറിയാം, ആരാണ് തൻെറ കൂടെ നിൽക്കുന്നത്,
ആരാണ് വിട്ടേച്ച് പോവുന്നത്.

30 - മഴക്കാലം വന്നാൽ, കുയിലും, മനസ്സും മൌനികൾ ആവും,
തവളകൾ ഉച്ചസ്വരത്തിൽ കരയുവാൻ തുടങ്ങും;
അപ്പോൾ കുയിലിനെ എല്ലാവരും മറന്നുപോവുന്നു;
ചിലസമയങ്ങളിൽ സജ്ജനങ്ങൾക്ക് ആദരവു കിട്ടുന്നില്ല;
അപ്പോൾ ദുർജ്ജനങ്ങൾ പ്രസംഗങ്ങൾ ചെയ്തു കൊണ്ടിരിക്കും.

31 - തൻെറ മനസ്സിലെ ദുഖങ്ങളെ, മനസ്സിന്നുള്ളിൽ തന്നെ നിർത്തണം;
മററുള്ളവരോടു പറഞ്ഞാൽ കേൾക്കുകയുമില്ല,
ഒരു പങ്കു വഹിച്ച് കുറക്കുകയുമില്ല.

32 - കണ്ണുകളിൽ നിന്ന് കണ്ണീർ വഴിയുമ്പോൾ, മനസ്സിലെ ദുഖം
പ്രകടമാവുന്നു;
വീട്ടിൽ നിന്ന് പുറത്താക്കപ്പെട്ടവൻ, തൻെറ വീട്ടിലെ ഭാവഭേദങ്ങൾ

മററുള്ളവർക്ക് പറഞ്ഞു കൊടുക്കാം.

33 - കാക്കയും, കുയിലും നിറത്തിൽ ഒരു പോലെയാണ്;
പക്ഷേ ശബ്ദിച്ചാലെ തിരിച്ചറികയുള്ളൂ.
വസന്ത ഋതു വന്നാൽ കുയിൽ പാടും; അപ്പോൾ അറിയാം വ്യത്യാസം.

34 - ദേഹത്തിന്ന് വരുന്ന സുഖ-ദുഖങ്ങൾ അനുഭവിച്ചേ തീരു;
ഭൂമിയെ നോക്കു: തണുപ്പും, ചൂടും, മഴയും സഹിക്കുന്നു;
അതുപോലെ, സുഖ-ദുഖങ്ങളേയും സഹിക്കണം.

35 - വലിയവരെ, ചെറിയവരാക്കി വിളിക്കുന്നതിൽ ഒരു കുറച്ചിലും ഇല്ല;
കൃഷ്ണനെ, ഗിരിധർ എന്നോ, മുരളീധർ എന്നോ വിളിച്ചാലും,
കൃഷ്ണൻെറ മഹിമക്ക് ഒരു കുറവും വരുകയില്ല.

36 - തൻെറ പ്രിയതമ എത്ര പ്രാവശ്യം പിണങ്ങിയാലും,
പിണങ്ങിയ പ്രിയതമയെ അത്ര പ്രാവശ്യവും ഇണക്കണം;
മാല പൊട്ടി ചിതറിപ്പോയ മുത്തുകളെ വാരി എടുത്ത്,
പിന്നേയും, പുതിയ ചരടിൽ കോർക്കുന്നില്ലേ?

37 - നല്ല സ്വഭാവം ഉള്ളവരെ, ദുഷ്ട സഹവാസം ബാധിക്കുകയില്ല;
ചന്ദനമരത്തെ സർപ്പം ചുററിയിരുന്നാലും, വിഷം കേറുകയില്ല.

38 - പൂർണ്ണ മനസ്സോടെയും, കഠിന പരിശ്രമത്തോടും ചെയ്യുന്ന പണികൾ
സഫലതാപൂർണ്ണമാവും; അതുപോലെ അഭംഗഭക്തിയാലും,
ഏകാഗ്രമനസ്സോടും നാമസ്മരണം ചെയ്താൽ, ഭഗവാനേയും ജയിക്കാം!

39 - നല്ലവണ്ണം ആലോചിട്ട്, പണികൾ ചെയ്യണം;
കാരണവശാൽ തെററു പററിയാൽ ശരിയാക്കുന്നത് കഠിനമാണ്.

വാണിയെ നിയന്ത്രിക്കണം; ശത്രുവെ മിത്രമാക്കുവാനും,
മിത്രത്തെ ശത്രുവാക്കുവാനും വാണിക്ക് കഴിയും.
പിരിഞ്ഞുപോയ പാലിനെ എത്ര കടഞ്ഞാലും, വെണ്ണ കിട്ടുമോ?

40 - രാമനാമം ജപിക്കാത്ത പൂജ അർത്ഥശൂന്യമാണ്;
യമദൂതന്മാരും രാമനാമത്തെ ബഹുമാനിക്കുന്നു.

41 - പരോപകാരി ആയ, ശിവൻ വിഷപാനം ചെയ്തു ജഗദീശ്വരനായി;
സ്വാർത്ഥി ആയ, രാഹു അമൃതപാനം ചെയ്തു, ശിരച്ഛേദം നേടി.

42 - തുളസീദാസ് ചോദിക്കുന്നു:-
" നീ ദാനം ചെയ്യുമ്പോൾ കൈകളെ ഉയർത്തിയും,
കണ്ണുകളെ താഴ്ത്തിയും, ദാനം ചെയ്യുന്നു;
കാരണം എന്താണോ?"
റഹീം പറയുന്നു:-
"ഈശ്വരൻ എൻെറ കൈകളിൻെറ വഴിയായി,
അഹോരാത്രം കൊടുക്കുന്നു;
വാങ്ങുന്നവരുടെ അനുഗ്രഹം കിട്ടുന്നതിനാൽ,
ഞാൻ കണ്ണുകൾ താഴ്ത്തുന്നു".

43 - ഹേ, ഗംഗാ മാതാ, അങ്ങുന്ന് അച്യുതൻെറ ചരണങ്ങളെ കഴുകുന്നു;
ശിവൻെറ തലയിൽ മുല്ലപ്പൂമാല പോലെയും ശോഭിക്കുന്നു.
അങ്ങുന്ന് എനിക്ക് മുക്തി തന്ന്, സ്വർഗ്ഗത്തിൽ ഹരി ആക്കേണ്ടാ,
പകരം എന്നെ ശിവനാക്കിയാൽ, അങ്ങയെ തലയിൽ ധരിക്കാമല്ലോ!

44 - ദുഷ്ടജനങ്ങളോടുള്ള മിത്രത, പനമരത്തിൻെറ നിഴൽ പോലെയാണ്;
അവർ തങ്ങളുടെ സ്വാർത്ഥത്തിനായേ പ്രവർത്തിക്കുകയുള്ളു;
മററുള്ളവർക്ക് ഒരിക്കലും ഉപകാരം ചെയ്യുകയില്ല.

45 - മഹാന്മാരുടെ ഉപദേശവും, സഹായവും ലഭിച്ച്,
സാധാരണജനങ്ങൾ ചിലപ്പോൾ വലിയ കൃത്യങ്ങളും ചെയ്യുന്നു;
ചന്ദ്രനെ പ്രേമിച്ച്, സ്വയം മറന്ന്, തിത്തിരപ്പക്ഷി തീക്കനൽ തിന്നുന്നതുപോലെ.

46 - എത്ര നിർബന്ധിച്ചാലും, ഉചിതമില്ലാത്ത കാര്യങ്ങൾ ചെയ്യരുത്;
നിൻെറ മനസ്സ്, സാക്ഷി അല്ലെങ്കിൽ, ഒരിക്കലും ചെയ്യരുത്.
ശ്രീരാമൻ നിർബന്ധിച്ചിട്ടും, ഭരതൻ രാജപദവി വഹിച്ചില്ലല്ലോ.

47 - സർവ്വ ജീവജാലങ്ങളേയും പാലിച്ച്-പോഷിച്ച് വളർത്തുന്ന
ആ ഈശ്വരനെ, എവിടേയും തേടി നടക്കേണ്ട;
നിൻെറ അകത്ത് തേടൂ, തീർച്ചയായും കാണാം.

48 - സന്ത് ജനങ്ങളുടെ അമൃതവചനങ്ങളും,
ചിലപ്പോൾ ക്രോധം നിറഞ്ഞതായിരിക്കും;
പക്ഷേ ശാന്തി തരുന്നതായിരിക്കും.
മധുരരസത്തിൽ ഇട്ട മുളയുടെ കായും മധുരമായിരിക്കും.

49 - സംസാരസുഖങ്ങളും, അദ്ധ്യാത്മീക ആനന്ദവും
രണ്ടു വിപരീത ധ്രുവങ്ങളാണ്;
ഒന്നിനെ വിട്ടാലെ, മറേറത് കിട്ടുകയുള്ളൂ
സത്യവിചാരങ്ങളേയും, മായാ-മോഹങ്ങളേയും ത്യജിച്ചാൽ,
സംസാരസുഖങ്ങൾ കിട്ടുകയില്ല;
അവയെ ത്യജിക്കാതെ, അദ്ധ്യാത്മീക ആനന്ദം കിട്ടുകയില്ല.

50 - രാജാവിൻെറ സേവയിലോ, മന്ത്രിയുടെ സേവയിലോ,
എവിടെ ബഹുമാനം ഇല്ലയോ, അവിടെ നിൽക്കരുത്;
അസംഖ്യം ധനം ലഭിച്ചാലും, അപമാനമായ ജീവിതം നിരർത്ഥകമാണ്.

51 - മുള്ളുമരത്തിൻെറ (Babool), ഇല, പുഷ്പം, കായ, ശാഖകൾ
എന്നിവ ഉപയോഗമില്ലാത്തതാണ്;
മുള്ളുമരം മററ മരങ്ങളെയും പുഷ്പ-ഫലങ്ങൾ ഇല്ലാതെ ആക്കുന്നു.
ഇതേപോലെ, ദുഷ്ടജനങ്ങൾ, അന്യരുടെ പുരോഗതിയെ തടയുന്നു.

52 - കഷ്ടകാലത്തിൽ ബന്ധു-മിത്രങ്ങൾ സഹായിക്കുന്നപോലെ,
വടവൃക്ഷത്തെ മുറിക്കുമ്പോൾ, അതിൻെറ ശാഖകളിൽ
നിന്ന് വന്ന വേരുകൾ താങ്ങി നിൽക്കുന്നു;
പിന്നേയും വടവൃക്ഷം തളിർത്തുവരുന്നു.

53 - സൂർയ്യൻ ഉദയസമയത്തും, അസ്തമനസമയത്തും,
ഒരേ തേജസ്സോടെ ഇരിക്കുന്നതുപോലെ,
ധീരനും, വിവേകിയും ആയ മനുഷ്യൻ
എല്ലാ വിപരീത സ്തിഥികളിലും,
സ്ഥിരമനസ്സോടെ നിൽക്കുന്നു.

54 - കഠിന പരിസ്ഥിതിയിലും, പ്രാണസങ്കട സമയങ്ങളിലും,
അന്യരുടെ സഹായം ചോദിക്കുന്നതിൽ ദോഷമില്ല;
വനവാസകാലത്തിലെ, കഠിനദിവസങ്ങളിൽ ലക്ഷ്മണൻ,
പരാശരമുനിയോട് അന്നം ചോദിച്ചതിനാൽ, യാചകനായില്ല.

55 - കണ്ണുകൾക്കു അജ്ഞനവും വേണ്ടാ, സുറുമയും വേണ്ടാ;
ഈശ്വരൻെറ ദർശനം ആണ് മുഖ്യം.

56 - പ്രേമത്തിൻെറയും, വിരഹത്തിൻെറയും അഗ്നി മനസ്സിനുള്ളിൽ
ജ്വലിക്കുന്നതും, അതിൻെറ പുകയും അദൃശ്യമാണ്;
ആ അഗ്നി പ്രേമിയെ മാത്രമേ ബാധിക്കുന്നുള്ളു.

57 - സർപ്പം, കുതിര, സ്ത്രീ, രാജാ, അധികാരി, ദുഷ്ടജനം, ആയുധങ്ങൾ
എന്നിവയിൽ എപ്പോഴും ജാഗ്രതയോടെ പെരുമാറണം;
അൽപം അജാഗ്രത, അപകടത്തിൽ എത്തിക്കും.

58 - ഗുണഹീനൻ, അന്യരുടെ മുമ്പിൽ തൻെറ സാമർത്ഥ്യം കാണിച്ചാൽ,
അവൻെറ കാപട്യം തുറന്നു കാണും;
മരത്തിൻെറ കൊമ്പിൽ ഇരുന്നും കൊണ്ട്,
അതേ കൊമ്പ് മുറിക്കുന്നതു പോലെ.

59 - ധനസമ്പത്ത് ( ലക്ഷ്മി), ഒരേ സ്ഥലത്ത് സ്ഥിരമായി നിൽക്കുന്നില്ല;
അങ്ങനെ വിചാരിക്കുന്നവൻ ദുഖം അനുഭവിക്കുന്നു.
പ്രഭു വിഷ്ണുവിൻെറ ആദേശാനുസാരം,
ലക്ഷ്മി ഒരുവൻെറ ഗൃഹത്തിൽ വരുന്നു, പോവുന്നു.
ധനഗർവ്വം കാണിക്കുന്നവൻ, ഒരു ദിവസം അപമാനിതൻ ആവുന്നു.

60 - സ്വപ്നത്തിൽ വലിയ സ്ഥലത്ത് കൊള്ള ചെയ്ത് ധനവാനായി,
സുഖം അനുഭവിച്ചാലും, ഉണരുമ്പോൾ എല്ലാം മിഥ്യയാവുന്നു.
അർത്ഥം, കർമ്മങ്ങൾ ചെയ്താലേ, ഫലം കിട്ടുകയുള്ളു.

61 - എല്ലാ വസ്തുക്കളേയും സ്പഷ്ടമായി കാണുവാൻ ഒരു വിളക്കു മതി;
കണ്ണുകളായ രണ്ടു വിളക്കുകൾ ഉള്ളപ്പോൾ,
അകത്തുള്ള പ്രേമവും, സ്നേഹവും മറച്ചു വെക്കാമോ?

62 - ധനവാൻ ദരിദ്രനായാൽ, വളരെ കഷ്ടപ്പെടുന്നു, ദുഖിക്കുന്നു;
പക്ഷേ, ദിവസം തോറും, പുല്ലു ചെത്തി വിററു ജീവിക്കുന്നവന്,
ധനത്തിൻെറ ഏററ-കുറച്ചൽ ഒട്ടും ബാധിക്കുന്നില്ല.

63 - ലോകത്തിൽ ഇപ്പോൾ ദുർജ്ജനങ്ങൾ നിറഞ്ഞിരിക്കുന്നതിനാൽ,
പ്രേമവും, സ്നേഹവും മറഞ്ഞും,
സ്വാർത്ഥത നിറഞ്ഞും കാണപ്പെടുന്നു.

64 - സമ്പത്-സമൃദ്ധി ഉള്ളതുവരെ, ബന്ധു-മിത്രങ്ങൾ അടുത്തുണ്ടാവും;
കഷ്ടകാലം വരുമ്പോൾ ആരേയും കാണുകയില്ല.
കഷ്ടകാലത്തും അടുത്തുള്ളവനാണ്, യദാർത്ഥത്തിൽ മിത്രൻ.

65 - ഓ,മനുഷ്യാ, എത്ര ജീവൻ ബാക്കിയുണ്ട്, എത്ര ജീവൻ നഷ്ടമായി,
എന്ന് ആലോചിക്കൂ; എന്തെന്നാൽ മായാ-മോഹങ്ങളിൽ കുടുങ്ങി,
ലൌകീകസുഖം നേടി, ആത്മീകസുഖം നഷ്ടമായി.
മരണസമയത്ത് പശ്ചാത്തപിച്ചിട്ട്, എന്താ പ്രയോജനം?
അതിനാൽ, ക്ഷണിക സുഖത്തിന്നു പകരം,
സ്ഥിരമായ സുഖം നേടുവാൻ പരിശ്രമിക്കൂ.

66 - ഇലന്തമരവും, വാഴമരവും എങ്ങനെ ചേർന്നു നിൽക്കും?
ഇലന്തമരം കാററിൽ ആടുമ്പോൾ, വാഴമരത്തിൻെറ ഇലകൾ കീറും.
അതുപോലെ, ദുർജ്ജനങ്ങളുടെ കൂടെ ഇരുന്നാൽ,
സജ്ജനങ്ങൾക്ക് അപമാനവും, കഷ്ടവും സഹിക്കണം.

67 - കടലാസിനെ വെള്ളത്തിൽ മുക്കിയാൽ എളുപ്പം കരഞ്ഞുപോവുന്നു;
പക്ഷേ അന്തരീക്ഷത്തിൽ നിന്ന് വായുവിനെ ഗ്രസിച്ച് മുങ്ങുന്നു.
ഇതേ പോലെ മനുഷ്യദേഹവും നശ്വരമാണെങ്കിലും,
മരണസമയത്തും മായാ-മോഹങ്ങളും, അഹങ്കാരവും ത്യജിക്കുന്നില്ല.

68 - മനുഷ്യർ സ്വന്തം കാർയ്യങ്ങൾക്കായി, നിന്നെ മുഖസ്തുതി ചെയ്യും;
കാർയ്യങ്ങൾ ചെയ്തു കഴിഞ്ഞാൽ, നിന്നെ തിരിഞ്ഞു നോക്കുകയില്ല.
വിവാഹസമയത്ത്, പുഷ്പത്താൽ ഉണ്ടാക്കിയ ശിരോഭൂഷണം,

വരൻ  തലയിൽ ധരിക്കുന്നു; അടുത്ത ദിവസം നദിയിൽ  ഒഴുക്കി വിടുന്നു.
വാസ്തവത്തിൽ ഇതുപോലെയാണ്  ലോകവ്യവഹാരങ്ങൾ.

69 -    എനിക്ക് സ്വർഗ്ഗസുഖവും വേണ്ടാ, കൽപവൃക്ഷത്തിൻെറ നിഴലും      വേണ്ടാ;
എനിക്ക് പ്ളാശ് വൃക്ഷമാണ് അധികം പ്രിയം;
അതിൻെറ നിഴലിൽ ഇരുന്ന്, എൻെറ പ്രിയതമയോട്
സ്വൈരസല്ലാപം  ചെയ്യാനാണ്  എനിക്ക്  ആഗ്രഹം.

70 -  ഹേമന്ത ഋതുവിൽ തണുപ്പ്  അടക്കുവാൻ, ഘനം ഉള്ള പുതപ്പോ,
കമ്പിളിയോ വേണം; ഇതേപോലെ ഏത് ഭോജനം വിശപ്പിനെ അടക്കി,
സുഖം തരുന്നുവോ, അതാണ്  ശ്രേഷ്ട ഭോജനം.

71 -   ബലഹീനൻ, ബലവാനോട്  ശത്രുത  വെക്കരുത്;
മുതലയോട്, സമുദ്രത്തിൽ ഏററു മുട്ടരുത്;
മുതലക്ക്  വെള്ളത്തിലാണ്  ശക്തി;
അവിടെ നിൻെറ പരാജയം നിശ്ചയമാണ്.

72 -   ശ്രീരാമനെ ശരണം പ്രാപിക്കു;
അവനാണ് സംസാരസാഗരം കടക്കുവാനുള്ള തോണി;
അവനാണ്  മായാ-മോഹങ്ങളിൽ നിന്ന് മുക്തി തരുന്നവൻ;
ശ്രീരാമൻെറ ചരണങ്ങൾ അല്ലാതെ വേറെ മുക്തിമാർഗ്ഗം ഇല്ല.

73 -  ദാഹം തീർക്കുവാൻ വേണ്ട വെള്ളം,
കിണററിൽ നിന്നെടുക്കാൻ ഒരു  കയർ  വേണം;
മനസ്സിൻെറ ആഴത്തിലുള്ള വികാരങ്ങളെ എടുക്കുവാൻ,
ഈശ്വരവിശ്വാസം എന്ന കയർ വേണം.

74 -   മെഴുകിനാൽ പണിത കുതിരയിൽ കയറി, തീയിനെ അടുക്കാമോ?

അതേപോലെ, പ്രേമ-ഭക്തി മ്ർഗ്ഗത്തിലും, ഏകാഗ്രചിത്തനായും,
ദൃഢവിശ്വാസം ഉള്ളവനായും ഇരുന്നാലെ കഴിയുകയുള്ളൂ.

75 - ഭജനവും, പൂജയും, യാഗവും, ഉപവാസവും, മററും ചെയ്താലും,
മോഹ-മായകളെ അകററാതെ, ഈശ്വരകാരുണ്യം ലഭിക്കുകയില്ല.
ഈശ്വരനെ ഹൃദയത്തിൽ സ്ഥാപിച്ച്, നിർമ്മല മനസ്സോടെ ധ്യാനിച്ചാൽ,
വികാരങ്ങൾ നീങ്ങി, ഈശ്വരകാരുണ്യം ലഭിക്കും.

76 - ഭക്ഷണം എല്ലാവർക്കും അത്യാവശ്യമായതിനാൽ,
എല്ലാവരും പ്രേമത്തോടെ ഗ്രഹിക്കുന്നു.
മൃദംഗത്തിൻെറ രണ്ടു ഭാഗത്തും ആട്ടാ (ഗോതമ്പപ്പൊടി) പുരട്ടിയാൽ,
മൃദംഗവും നല്ല താളങ്ങളിൽ ശബ്ദിക്കും.

77 - കുട്ടികൾ സ്വഭാവവശാൽ വികൃതികൾ ആയിരിക്കും;
മുതിർന്നോർ ക്ഷമയോടെ അതെല്ലാം വീക്ഷിക്കണം.
ക്ഷമാശീലം പരീക്ഷിക്കാൻ, ഭൃഗു മഹർഷി ഉറങ്ങിക്കിടക്കുന്ന
വിഷ്ണുവിൻെറ മാറത്ത് ചവുട്ടി; എന്നാലും വിഷ്ണു
ക്ഷമയോടെ ആ പാദമുദ്ര തൻെറ മാറിൽ സ്ഥിരമാക്കി.

78 - ചെറിയ മനുഷ്യരേയും, ചെറിയ സാധനങ്ങളേയും തുച്ഛമായി
ഗണിക്കരുത്; പലപ്പോഴും മഹത്വപൂർണ്ണമായ കാര്യ്യങ്ങൾ അവയാൽ സാധിക്കും;
ആയിരം പണം വിലയുള്ള കുതിരയെ കെട്ടുവാൻ,
കുറച്ച് ചല്ലിക്കാശ് വിലയുള്ള കയർ മതിയല്ലോ.

79 - ധനം ഉള്ളതുവരെ മിത്രങ്ങൾ, ധനം പോയാൽ ശത്രുക്കൾ;
ഇതാണ് കൂട്ടുകാരുടെ സ്വഭാവം.
സൂര്യ്യ വെളിച്ചത്തിൽ തടാകത്തിലെ താമരപ്പൂ വികസിക്കുന്നു;
പക്ഷേ, തടാകത്തിലെ വെള്ളം വററിയാൽ,

അതേ വെളിച്ചം താമരപ്പൂവിനെയും  ഉണക്കുന്നു.

80 -   പാൽ, വെള്ളത്തിനെ തന്നോട് ചേർത്ത്, ഒരുമിച്ച നിൽക്കുന്നു;
ആ പാലിനെ അടുപ്പിൽ  വെച്ച്  തിളപ്പിക്കുമ്പോൾ,
വെള്ളം തീയുടെ ചൂടെല്ലാം അവസാനത്തുള്ളി വരെ ഗ്രസിച്ച്,
പാലിനെ കരിയാതെ നിർത്തുന്നു.
ഇതാണ്  യഥാർത്ഥമായ  മിത്രത.

81 -  സംബന്ധങ്ങളിലോ, കെട്ടുകളിലോ, വിടവുണ്ടായാൽ
അവയിൽ സ്നേഹരസത്തിൻെറ മധുരത ഇല്ലാതാവുന്നു;
പക്ഷേ, വിവാഹ സമയത്ത് കെട്ടുന്ന സംബന്ധങ്ങൾ,
ഓരോന്നും മധുരരസം നിറഞ്ഞതായിരിക്കുന്നു.

82 -   മത്സ്യം പിടിക്കാൻ വല എറിഞ്ഞ്, വലയെ തിരിച്ചെടുക്കുമ്പോൾ,
മത്സ്യങ്ങൾ  മോഹിക്കുന്ന വെള്ളം വടിഞ്ഞുപോവുന്നു;
മത്സ്യങ്ങൾ  വെള്ളത്തിൻെറ മോഹം വിടാതെ പ്രാണത്യാഗം ചെയ്യുന്നു.
ഇതേപോലെ, പ്രേമിക തൻെറ പ്രേമിയെ സ്നേഹിക്കുന്നു;
പ്രേമിയുടെ  വിരഹത്തിൽ മനസ്സ് മുറിഞ്ഞ്, പ്രാണത്യാഗം ചെയ്യുന്നു.

83 -   അനാഥകളേയും, ദരിദ്രരേയും രക്ഷിക്കുന്നവനാണ്,
യഥാർത്ഥത്തിൽ ധനവാനും, ദീനബന്ധുവും.
സധാമാവിന്ന്, ശ്രീകൃഷ്ണൻെറ മിത്രതക്കുള്ള യോഗ്യത ഇല്ലായിരുന്നു;
എന്നാലും, ശ്രീകൃഷ്ണൻ, സുധാമാവിനെ മിത്രമാക്കി,
സർവ്വ ഐശ്വര്യങ്ങളും നൽകി.

84 -   വിളക്ക്  അണയാതിരിക്കുവാൻ ഗൃഹിണി,
തൻെറ വസ്ത്രത്തിൻെറ അററത്താൽ കാററിനെ മറയ്കുന്നു;
എന്നാലും, രാത്രി ഉറങ്ങുന്നതിന്ന് മുമ്പ്,

അതേ വസ്ത്രത്തിൻെറ അററത്തെ വീശി കെടുത്തുന്നു.
റഹീം പറയുന്നു:- സമയാനുസാരം മിത്രവും, ശത്രു ആവാം.

85 - ബ്രഹ്മാ അനുഗ്രഹിച്ചവനെ, ദൂഷിക്കാൻ ആർക്കു കഴിയും?
ദ്വിതീയ തിഥിയിലെ ചന്ദ്രൻ ഒരു മെലിഞ്ഞ രേഖ പോലെ കാണുന്നു;
എന്നാലും, എല്ലാവരും പൂജിക്കുന്നു;
അതിൻെറ ദോഷവും കൂടി, അതിൻെറ ഗുണമായി ഭവിച്ചു.

86 - മരക്കഷ്ണത്തിൽ തീ പിടിച്ചാലും, അണഞ്ഞുപോവുന്നു;
അണഞ്ഞാൽ, പിന്നെയും തീ കത്തുന്നില്ല;
പക്ഷേ, പ്രേമത്തിൻെറ അഗ്നി കത്തുന്നു, അണയുന്നു,
പക്ഷേ, വീണ്ടും വീണ്ടും കത്തുന്നു;
ഈ സംഗതി ചക്രം പോലെ, നിരന്തരം തിരിഞ്ഞു കൊണ്ടിരിക്കുന്നു.
ഈ അഗ്നി ഈശ്വരപ്രേമത്തിൻെറ ആയാൽ, ജന്മസാഫല്യം ആയി.

87 - ഭൂമി തണുപ്പ്, ചൂട്, മഴ, എന്നിവയെല്ലാം സഹിച്ചു കൊണ്ടിരിക്കുന്നു;
അതേപോലെ തന്നെയാണ് മനുഷ്യൻെറ ശരീരവും.
ഇതൊരു അമൂല്യ ശക്തിയാണ്; ഇതിനെ ആത്മധ്യാനത്തിൽ നിർത്തു.

88 - വാഴ മരം വീട്ടിലെ മുററത്തെ മാത്രമേ അലങ്കരിക്കുന്നുള്ളു;
മുള്ളുമരം വഴികളിലും, വയലിലും, പറമ്പിലും നിൽക്കുന്നു;
യാത്രീകർക്കും, പക്ഷികൾക്കും ആശ്രയം കൊടുക്കുന്നു.

89 - പൌരുഷത്താൽ ധനസമ്പത്തുകൾ കിട്ടും എന്ന് പറയുന്നു;
എന്നാലും ചിലപ്പോൾ, പൌരുഷം ഭാഗ്യത്തിന്ന് അധീനമാവുന്നു.
പുരുഷാർത്ഥിയായ ഭീമൻ വിരാട രാജ്യത്തിൽ വെപ്പുകാരനായിരുന്ന്,
ഭാഗ്യത്തിൻെറ മുമ്പിൽ ആത്മസമർപ്പണം ചെയ്തുവല്ലോ.

90 - മഹാന്മാരെ പുകഴ്ത്തിയില്ലെങ്കിലും,അവരുടെ മഹത്വം കുറയുകയില്ല;
ഗോവർദ്ധന പർവ്വതം എടുത്ത ശ്രീകൃഷ്ണനെ,
'മുരളീധരൻ' എന്ന് വിളിച്ചാലും, മഹത്വം കുറയുമോ?

91 - പുരാതനകാലം മുതൽ, പരമ്പരയായി നിൽക്കുന്ന തത്വങ്ങളെ
അടിസ്ഥാനമാക്കി, ജീവിതം നയിക്കണം; അതിലാണ് നന്മ.
കരകളിൽ അടങ്ങി ഒഴുകുന്ന നദി, എല്ലാവർക്കും ഗുണം ചെയ്യുന്നു;
കരകളെ ഉടച്ച് ഒഴുകിയാൽ, എല്ലാവരേയും കഷ്ടത്തിലാക്കുന്നു.

92 - തുച്ഛനായ മനുഷ്യൻ, തൻെറ നീച സ്വഭാവം മാററുകയില്ല;
പദോന്നതി കിട്ടുന്തോറും, നീച സ്വഭാവവും അധികമാവുന്നു.
രാജാവിനെ മുഖസ്തുതി ചെയ്യുന്നവൻ, മന്ത്രി ആയാൽ,
അവൻെറ ദുഷ്ടസ്വഭാവം അധികമാവുന്നു.

93 - വിരഹസമയത്ത് ഗോപികൾ പറയുന്നു:- "നിനക്ക് ഞങ്ങളെ വിട്ടേച്ചും,
വൃന്ദാവനത്തെ അനാഥയാക്കിയും പോവണമെങ്കിൽ,
ഗോവർദ്ധനത്തെ എന്തിനു പൊക്കി എടുത്തു?
അപ്പോൾ തന്നെ എല്ലാം മുങ്ങിപ്പോയി, നിന്നിൽ ലയിച്ചിരിക്കുമല്ലോ?"

94 - മനുഷ്യന്ന്, തൻെറ ഭാവിയിൽ വരാനുള്ളതെല്ലാം അറിയാൻ
കഴിഞ്ഞിരുന്നുവെങ്കിൽ, ശ്രീരാമൻ മായാമൃഗത്തെ പിൻതുടർന്ന്,
സീതയെ വിട്ടു പിരിഞ്ഞിരിക്കുകയില്ല.
അതായത്, വിധിച്ചതിനെ തടുക്കുവാൻ ആർക്കും സാദ്ധ്യമല്ല.

95 - മനുഷ്യൻ ഈശ്വരൻ ആയിരുന്നാൽ, ലാഭം-നഷ്ടം, ജീവൻ-മൃത്യു,
കീർത്തി-അപകീർത്തി എന്നിവയെ അനുകൂലമായി മാററിയിരിക്കും;
തന്നേക്കാൾ വലിയവൻ ആരും ഇല്ലെന്ന്, ഗർവ്വിഷ്ടനും ആയിരിക്കും.
അതിനാലാണ് ബ്രഹ്മാ മനുഷ്യനെ ബലഹീനനായി സൃഷ്ടിച്ചത്.

ശക്തിയുടെ കൂടെ സത്സ്വഭാവവും വേണം.

96 - മനസ്സിനെ നിയന്ത്രിച്ചാൽ, ശരീരവും നിയന്ത്രിതമാവും;
വലിയ ദുഖങ്ങളേയും, കഷ്ടങ്ങളേയും സഹിക്കാനും കഴിയും.
വെള്ളത്തിലെ പ്രതിബിംബം, ശരീരത്തെ നനക്കുന്നില്ലല്ലോ.

97 - ദയാ-ദാക്ഷിണ്യം ഇല്ലാത്തവനെ ആശ്രയിക്കരുത്;
അങ്ങനെയുള്ളവൻ മനുഷ്യൻ അല്ല, ശൈത്താൻ ആണ്.
അവനോട് യാചിച്ച്, ജീവിതം നഷ്ടമാക്കരുത്.

98 - നിനക്ക് പദോന്നതിയും, ബഹുമാനവും, കിട്ടണമെങ്കിൽ,
സമയാനുസമയം, നിൻെറ പെരുമാററം മാററിക്കൊണ്ടിരിക്കണം.
രാജാവ് ചെയ്യുന്നപോലെ, നീയും ചെയ്യണം.
രാജാവ് പകലെ, രാത്രിയാണെന്ന് പറഞ്ഞാൽ,
ഉടനെ നീ ആകാശത്തിലെ നക്ഷത്രങ്ങളെ എണ്ണാൻ തുടങ്ങണം.

99 - പാവകൾ, പാവക്കളിക്കാരൻെറ ആംഗ്യങ്ങൾ പോലെ നടിക്കുന്നു;
അതേപോലെ പ്രാണികളുടെ കർമ്മങ്ങളും,
അവയുടെ ശരീരങ്ങളെ നിയന്ത്രിക്കുന്നു.
പ്രാണികളുടെ അവയവങ്ങൾ, അദൃശ്യമായ
ഒരു ദൈവീക ശക്തിക്ക് അധീനമാവുന്നു.

100 - നിൻെറ മിത്രമോ, ഉററ ബന്ധുവോ, എത്ര പ്രാവശ്യം പിണങ്ങിയാലും,
അവരെ സമാധാനപ്പെടുത്തണം.
അൽപമായ വ്യത്യാസങ്ങളാൽ മിത്രതയെ നഷ്ടപ്പെടുത്.
മുത്തുമാല എത്ര പ്രാവശ്യം പൊട്ടിയാലും, പിന്നേയും കോർക്കുന്നില്ലേ?

101 - നമ്മുടെ ശരീരം, പൂർവ്വജന്മത്തിലെ കർമ്മങ്ങൾക്ക് അധീനമാണ്;
പക്ഷേ ഹൃദയം ബന്ധനങ്ങൾ ഇല്ലാത്തതാണ്. .

അതിനെ, ആത്മനിയന്ത്രണം ചെയ്ത്, ഈശ്വരഭക്തിയിൽ നിർത്തണം.
നദിയുടെ ഒഴുക്കിൽ പെട്ടുപോവാതിരിക്കുവാൻ,
തോണിയെ കരയ്ക്കു ചേർത്തി കെട്ടുന്നതു പോലെ.

102 - ജീവൻ ഉള്ളതുവരെ ദാനം ചെയ്യണം;
ദാനം ചെയ്യാത്ത ജീവൻ നിരർത്ഥകമാണ്.

103 - ധനവാനും, സന്മനസ്സുള്ളവനും മാത്രമേ ദാന-ധർമ്മങ്ങൾ ചെയ്യൂ;
വററിപ്പോയ തടാകത്തിൽ നിന്ന്, കുടിക്കാൻ വെള്ളം കിട്ടുമോ?

104 - ഹേ,മനുഷ്യാ, ഇത്രയേറെ ഗർവ്വവും, അഭിമാനവും കാണിക്കേണ്ടാ;
നിൻെറ ജീവൻ ക്ഷണികവും, നിൻെറ ശരീരം കടലാസ്സാൽ
ഉണ്ടാക്കിയ പാവയും ആണ്;
വെള്ളത്തിൽ ഇറങ്ങിയാൽ അലിഞ്ഞുപോവും.

105 - വേനൽക്കാലത്തെ കാർമേഘങ്ങൾ ഇടിയും മിന്നലും മുഴക്കുന്നു,
പക്ഷേ മഴ പെയ്യാത്തതിനാൽ, ആരും ഗണിക്കുന്നില്ല.
അതേപോലെ, ധനവാൻ നിർധനൻ ആയി,
തന്നസ്തുതികൾ ചെയ്താൽ, ജനങ്ങൾ ഗണിക്കുകയില്ല.

106 - നിർദ്ധനന്ന് എത്ര ആനന്ദം കിട്ടുന്നുവോ, അത്ര ധനികന്ന് കിട്ടുന്നില്ല;
നിർദ്ധനന്ന് ഈശ്വരപ്രേമം ലഭിക്കുന്നതിനാൽ,
അവന്ന് ധന-സമ്പത്തികൾ അർത്ഥമില്ലാത്തതാണ്.

107 - പാവങ്ങൾ വല്ലതും കിട്ടുവാൻ വേണ്ടി എല്ലാവരേയും നോക്കുന്നു,
പക്ഷേ, ഒട്ടേറെ ജനങ്ങൾ തിരിഞ്ഞു നോക്കുന്നില്ല.
പാവങ്ങളുടെ ദുഖം അറിഞ്ഞ്, അവരെ സഹായിക്കുന്നവൻ,
സാക്ഷാത് പ്രഭുവിന്ന് തുല്യൻ ആണ്.

108 - നിൻെറ ദുഖങ്ങളെ മററുള്ളവരോട് പറയരുത്;
കേൾക്കുന്നവർ ആശ്വാസം തരുകയില്ല, പരിഹസിക്കുകയും ചെയ്യും.
ഭഗവാൻ ശ്രീരാമനെ ശരണം പ്രാപിക്കു;
അവൻ ആശ്രിതരുടെ ദുഖങ്ങൾക്ക് നിവാരണം തീർച്ചയായും തരും.

109 - സങ്കടസമയത്തിൽ എവിടെയായാലും, പ്രാണരക്ഷക്ക് ഓടിപ്പോകണം;
വീട് തീപ്പിടിച്ചാൽ, രക്ഷപ്പെടുമ്പോൾ സ്ഥലം നോക്കേണ്ടതില്ല.
ആപത്തിൽ നിന്ന് രക്ഷപ്പെടുന്നതാണ് മുഖ്യം.

110 - സങ്കടസമയത്തിൽ ബന്ധു-മിത്രങ്ങൾ മറന്നുപോവുന്നു,
മാത്രമല്ല, അറിയാത്തപോലെ തിരിഞ്ഞു നടക്കുന്നു.
ആ സമയത്ത് ധനവും, മിത്രതയും, ബന്ധുത്വവും നഷ്ടമാവുന്നു.
ഇങ്ങനെ ദുഖം ഇരട്ടിക്കുന്നു.

111 - ബഹുമാനം, ധനത്തേക്കാളും അത്യധികം വിലയുള്ളതാണ്;
ധനം നഷ്ടമായാൽ വീണ്ടും വീണ്ടും ശേഖരിക്കാം;
ബഹുമാനം പോയാൽ, പിന്നെ ഒരിക്കലും തിരിച്ചു കിട്ടുകയില്ല.
ഗൃഹത്തിലെ മരുമകൾ, പഴയ വസ്ത്രങ്ങൾ ധരിച്ചിരുന്നാലും,
തൻെറയും, തറവാട്ടിൻെറയും മാന-മർയ്യാദകൾ നിലനിർത്തും.
ധനസമൃദ്ധിയെക്കാളും, ഉത്തമം ചാരിത്രവും, ശീലവും ആണ്.

112 - യൌവനത്തെ, ധനം, പതി, മക്കൾ എന്നിവയിൽ നിർത്തേണ്ടാ;
ഈ മായാമോഹങ്ങളിലുള്ള സുഖം നിമിഷമാത്രമാണ്.
വൃദ്ധാവസ്ഥയിൽ വേണ്ടതായ സഹായത്തെ, എവിടെ തേടി നടക്കും?
ഈശ്വരൻെറ നാമസ്മരണം, സങ്കടസമയത്തിൽ നിന്നെ രക്ഷിക്കും.

113 - ജലാശയങ്ങളിലെ ചളി നിറഞ്ഞ ജലം, ചെറിയതും, വലിയതും ആയ

ഒട്ടേറെ ജീവികൾക്ക് ദാഹശമനവും, ജീവിതാധാരവും നൽകുന്നു.
വലിയ സമുദ്രം, ദാഹശമനം വരുത്തുകയില്ല.
അതുപോലെ, ധനവാന്മാർ ദരിദ്രരെ സഹായിച്ചില്ലെങ്കിൽ,
അവരുടെ ധനസമ്പത്തികൾ ഉപയോഗശൂന്യമാണ്.
അവരെക്കാളും ഉത്തമൻ, അപ്രസിദ്ധനായാലും, ധനവാനല്ലെങ്കിലും,
മനുഷ്യരെ നിസ്വാർത്ഥമായി സേവിക്കുന്നവനാണ്.

114 - മത്സ്യങ്ങൾ വെള്ളത്തൽ നിന്ന് അകന്നുപോവുമ്പോൾ,
പ്രാണത്യാഗം ചെയ്യുന്നതിനാൽ, അവ ധന്യകളാണ്;
വണ്ടുകൾ ഒരു പുഷ്പത്തിലെ തേൻ ആസ്വദിച്ച്,
ആ പുഷ്പത്തെ ത്യജിച്ച്, വേറൊന്നിലേക്ക് പോവുന്നു.
ഇങ്ങനെയുള്ള സ്വഭാവം തുച്ഛമാണ്.
പ്രേമിക്കണമെങ്കിൽ മത്സ്യങ്ങളെ അനുകരിക്കു.

115 - ആന നടക്കുമ്പോൾ തുമ്പിക്കൈയാൽ മണ്ണ് വാരിയെടുത്ത്,
തൻെറ ശിരസ്സിൽ ഇടുന്നത് എന്തിനാണ്?
ഒരു സമയം, ശ്രീരാമൻ നടന്നുപോയി പവിത്രമാക്കിയ മണ്ണിനെ
തേടി തേടി ഇടുന്നുവോ?
അല്ല, ഗൌതമ മഹർഷിയുടെ ഭാര്യ, അഹല്യക്ക് മോക്ഷം കൊടുത്ത
മണ്ണിനെ തേടി തേടി ഇടുന്നുവോ?
ഏതായാലും ശരി, മോക്ഷം തരുന്ന മണ്ണ് ആണല്ലോ!

116 - ബന്ധുക്കളോടുള്ള ബന്ധം കുറച്ച് അകന്നിരിക്കുന്നതാണ് നല്ലത്;
അപ്പോഴേ സ്നേഹത്തിന്ന് ഉത്സാഹം ഉണ്ടാവുകയുള്ളൂ.
വളരെ അടുത്തായാൽ, ഭാവഭേദങ്ങളാൽ വിളവുകൾ ഉണ്ടാവാം.
വീട്ടിന്ന് അടുത്തുള്ള ജലാശയത്തിലെ വെള്ളത്തേക്കാളും,
അകലേയുള്ള ജലാശയത്തിലെ വെള്ളം യോഗ്യമായിരിക്കും.

117 - കർമ്മങ്ങൾ ചെയ്യു, പക്ഷേ, കർമ്മഫലങ്ങളെ ഈശ്വരാർപ്പണം ആക്കു;
ഈശ്വരൻ തകുന്ന കർമ്മഫലങ്ങൾ തരും.
ചൂതു കളിക്കുന്നവർക്ക് പകിടകൾ ഉരുട്ടുന്നതിലേ അധികാരം ഉള്ളു;
പകിടകൾ തരുന്ന ഫലം, ഈശ്വരൻെറ അധീനത്തിലാണ്.

118 - ജനന-മരണ ചക്രത്തിൽ കുടുങ്ങിയാലും, സങ്കടസമയം വന്നാലും,
മൃത്യു വന്നാലും, ആരോടും ചതിപ്രയോഗം ചെയ്യരുത്;
മഹാവിഷ്ണു തൻെറ വാമനാവതാരത്തിൽ,
മഹാബലിയോട് ചതി പ്രയോഗിച്ച്, ബലിയെ പാതാളത്തിലാക്കി.
ചതിപ്രയോഗം ചെയ്താൽ, എല്ലാവരുടേയും ദൃഷ്ടിയിൽ,
നീ 'കുള്ളൻ' (വാമനൻ) അല്ല, 'കള്ളൻ' ആവും.

119 - വേനൽക്കാലത്ത്, ജലാശയത്തിലെ വെള്ളം ചൂടാവാത്ത വിധം,
പകൽസമയം താമരയുടെ ഇലകൾ വെള്ളത്തിൽ പരന്ന് നിൽക്കുന്നു;
രാത്രി ചന്ദ്രൻെറ ശീതളത ജലത്തിന്ന് ലഭിക്കാൻ ഇലകൾ മടങ്ങുന്നു.
ഇതേപോലെ, കുലദീപങ്ങളായ പുത്രന്മാർ ഉള്ള തറവാട്, ധന്യമാണ്.

120 - മഴക്കാലം വരുമ്പോൾ കുയിൽ മൌനം വരിക്കുന്നു;
ആ സമയത്തിൽ തവളകൾ കരയുന്നു.
മൌനം വരിച്ച കുയിലുകൾ വസന്ത ഋതുവിനെ കാത്തിരിക്കുന്നു.
ഇതുപോലെ, ധൈര്യപൂർവ്വം പ്രതീക്ഷിച്ചിരുന്ന്,
ഉചിതസമയത്തിൽ, ഉചിത കാർയ്യങ്ങൾ ചെയ്യണം.

121 - സജ്ജനങ്ങൾ, ദുഖിതരുടെ ദുഖങ്ങളെ കണ്ടാൽ,
കരുണയോടെ സഹായത നൽകുന്നു.
മുതലയുടെ പിടിയിൽ പെട്ട ആനക്ക്, ഭഗവാൻ വിഷ്ണുവിനെ
പരിചയം ഇല്ലെങ്കിലും, ആനയുടെ വിളി കേട്ട ഉടനെ വിഷ്ണു
വന്ന്, മുതലയെ കൊന്ന്, ആനയെ രക്ഷിച്ചു.

ഇതാണ് സജ്ജനങ്ങളുടെ വിശേഷത.

122 - സജ്ജനങ്ങൾ തന്നസ്ഥുതി ചെയ്യുകയില്ല, ഭോഷ്ക് പറയുകയും ഇല്ല;
രത്നം തന്നെത്താനേ, ലക്ഷം ഉറുപ്പിക വിലയുണ്ടെന്ന് പറയുന്നില്ലല്ലോ.

123 - സമ്പത്തിയും, വിപത്തിയും ഉത്തര-ദക്ഷിണ ധ്രുവങ്ങൾ പോലെയാണ്;
സങ്കടസമയത്ത് സമ്പത്തുകൾ, വെള്ളം പോലെ ഒഴുകിപ്പോവുന്നു.
ആകാശത്തിലെ കോടി കോടി നക്ഷത്രങ്ങൾ,
കാർമേഘങ്ങൾ വന്നാൽ മറഞ്ഞു പോവുന്നതുപോലെ.

124 - ഓ, റഹീം, ഈശ്വരൻ നിൻെറ ഹൃദയത്തിൽ ഇരിക്കുമ്പോൾ,
വേറെ ഭജന-കീർത്തനങ്ങളുടെ ആവശ്യമില്ല;
വേറെ ഒന്നിനേയും ത്യാഗം ചെയ്യുന്നതും ആവശ്യമില്ല.
സൃഷ്ടിയിലെ ഓരോ കണത്തിലും ഈശ്വരസാന്നിദ്ധ്യം ഉണ്ട്;
അതിനാൽ, ഈശ്വരൻ സമദൃഷ്ടി ഉള്ളവനാണ്.

125 - യുദ്ധഭൂമിയിൽ ശരീരത്തിൽ നിന്ന് വിട്ടുപോയ തല, ചിരിച്ചുകൊണ്ട് പറയുന്നു:-
"ഈ സമ്മാനമായ മൃത്യുവിന്ന് നമസ്കാരം!
ഈ മൃത്യു കിട്ടിയതിനാൽ, വിശപ്പടക്കാൻ ആരുടെയും മുമ്പിൽ
എനിക്ക് തല കുനിക്കേണ്ടി വരുന്നില്ല."
സ്വാഭിമാനികൾ യാചിക്കുന്നതിലും ഭേദം, മരണത്തെ വരിക്കുന്നു.

126 - വിധിയിൽ നിന്ന് ആരും രക്ഷപ്പെട്ടിടില്ല;
ശക്തിശാലികളായ പാണ്ഡവർക്ക് വനവാസം ചെയ്യേണ്ടിവന്നു;
സംഹാരമൂർത്തിയായ ശിവൻെറ പത്നി പാർവ്വതിയെ സന്താനരഹിതയാക്കി;
ഭഗവാൻ ശ്രീരാമനും, ശ്രീകൃഷ്ണനും വിധിക്ക് അധീനരായിരുന്നു;
വിധി സ്ഥിരമാണ്; വിധിയെ മാററുവാൻ ആർക്കും കഴിയുകയില്ല;
അതിനാൽ, ശാന്തമായി വിധിച്ചതെല്ലാം അനുഭവിക്കൂ.

127 - പ്രകൃതിയുടെ ശക്തിയാൽ കോട്ടയുടെ ഒരു ഭാഗം തകർന്നു പോയി.
ആഭാഗം ശരിപ്പെടുത്തുമ്പോൾ, മുമ്പിൽ മുകളിൽ ഇരുന്ന കല്ല് താഴെയും,
താഴെയിരുന്ന കല്ല് മുകളിലും ആയി വരാം.
സമയം മാറിക്കൊണ്ടേയിരിക്കും, എന്നാണ് ഇതിൻെറ അർത്ഥം.
ഏതു ക്ഷണവും, രാജാവ് ദരിദ്രനാവാം, ദരിദ്രൻ രാജാവാവാം.

128 - രാജാക്കന്മാർ ഗുണവാന്മാരുടെ ഗുണങ്ങളെ അളന്നു നോക്കുന്നു;
ഗുണവാന്മാർ രാജാക്കളുടെ സ്ഥിതിയെ കുറച്ച് നോക്കുന്നു.
പർവ്വതം, കുഴി,മൈതാനം എന്നിവയെല്ലാം ഭൂമിയുടെ അംശങ്ങളാണ്;
അതുപോലെ, മനുഷ്യരെല്ലാം ഒരേ ഈശ്വരൻെറ സന്താനങ്ങളല്ലേ?
പിന്നെ എന്തിനാണ് ഈ ഭേദഭാവങ്ങൾ?

129 - വെണ്ണ തൈരിന്നുള്ളിൽ പൂർണ്ണമായും ഒളിഞ്ഞു കിടക്കുന്നു;
തൈരിനെ നല്ലവണ്ണം കടയുമ്പോൾ (ശിക്ഷിക്കുമ്പോൾ),
ശിക്ഷയിൽ നിന്ന് രക്ഷപ്പെടാനായി വെണ്ണ, പുറത്ത് വരുന്നു.
ഇതേപോലെ, പ്രാണ മിത്രങ്ങൾ കഷ്ടസമയങ്ങളിൽ സഹായിക്കുന്നു;
സുഖസമയങ്ങളിൽ ഒളിഞ്ഞു കിടക്കുന്നു.

130 - അഗ്നിക്കിരയായ ഖാണ്ഡവ വനത്തെ രക്ഷിപ്പാൻ,
ഇന്ദ്രൻ മഴ ചൊരിഞ്ഞു; അപ്പോൾ അഗ്നിയെ സഹായിക്കാൻ,
അർജ്ജുനൻ അസംഖ്യം ശരങ്ങളാൽ ഒരു കൂടാരം നിർമ്മിച്ച്,
മഴവെള്ളത്തെ മുഴുവനും തടഞ്ഞു നിർത്തി.
വിധിയുടെ വൈഭവത്താൽ, അതേ വീരപുരുഷൻ, അർജ്ജുനന്ന്,
വിരാട രാജാവിൻെറ അരമനയിൽ, നപുംസകനായി,
അജ്ഞാതവാസം ചെയ്യേണ്ടി വന്നു.

131 - ഹംസങ്ങൾക്ക് മുത്തുകൾ, മാനസരോവരിൽ നിന്ന് കിട്ടുന്നു;

കൊക്കുകൾക്ക് ജലാശയങ്ങളിൽ നിന്ന് മത്സ്യങ്ങൾ കിട്ടുന്നു.
സജ്ജനങ്ങൾ ഈശ്വരഭക്തിയും, ധ്യാനവും ആഗ്രഹിക്കുന്നു;
ദുർജ്ജനങ്ങൾ മായാമോഹത്തിൽ മുഴുകി,
ലോകത്തിൽ ഉള്ള നശ്വരവസ്തുക്കളെ ആഗ്രഹിക്കുന്നു

132 - ധനുമാസം വരുമ്പോൾ, പ്ലാശുമരത്തിലെ പുഷ്പങ്ങൾ വീഴുന്നു;
ഇതുപോലെ, ചഞ്ചലമായ മത്സ്യങ്ങൾ ജലത്തിൽ നിന്ന് പുറത്തു ചാടി,
ഭൂമിയയിൽ വീണ്, നിശ്ചലമാവുന്നു.
ഇതുപോലെ, ഉന്നത പദവിയിൽ നിന്ന് നീക്കപ്പെട്ട വ്യക്തി,
തൻെറ ബഹുമാനങ്ങൾ നഷ്ടമായി, ഉദാസീനൻ ആവുന്നു.

133 - എത്രയും മഹത്തായ കർമ്മങ്ങൾ ചെയ്തിരുന്നാലും,
ഒരിക്കൽ യാചകൻ ആയാൽ, അയാളുടെ മഹത്വം വിട്ടുപോവുന്നു;
പിന്നെ എത്ര മഹത്തായ കർമ്മങ്ങൾ ചെയ്താലും,
ആ മഹത്വം തിരിച്ചു കിട്ടുകയില്ല.
ഭഗവാൻ മൂന്നടികളിൽ, ഭൂമി, ആകാശം, പാതാളം മുഴുവനും അളന്നു;
എന്നാലും, ഭഗവാനെ വാമനൻ (കുള്ളൻ) എന്നല്ലേ വിളിക്കുന്നത്?

134 - യാചിക്കാൻ പോയാൽ ഇല്ലെന്ന് പറയുന്നവരും,
തിരിഞ്ഞു നോക്കാത്തവരും ആണ് ലോകത്തിൽ അധികം മനുഷ്യരും. ഭഗവാൻ ശ്രീരാമനെ ആശ്രയിക്കു;
അവൻ യാചകരുടെ എല്ലാ ആഗ്രഹങ്ങളേയും പൂർത്തിയാക്കുന്നു.

135 - സ്വാതി നക്ഷത്തിലെ മഴത്തുള്ളി,
ചാതകപ്പക്ഷിയുടെ വായിൽ വീണ് അതിൻെറ ജീവനായും,
മുത്തുച്ചിപ്പിയുടെ വായിൽ വീണ് അതിൻെറ അകത്ത് മുത്തായും,
വാഴമരത്തിൽ വീണ് പഴത്തിൽ കർപ്പൂരമായും,
സർപ്പത്തിൻെറ വായിൽ വീണ് അതിൻെറ വിഷമായും, ഭവിക്കുന്നു.

ഇതേപോലെയാണ്, നല്ല കൂട്ടുകെട്ടിൻെറയും,
ചീത്ത കൂട്ടുകെട്ടിൻെറയും പ്രഭാവങ്ങൾ.

136 - ഹേ,രാമാ, അങ്ങുന്ന് ശിലയായി കിടന്നിരുന്ന അഹല്യയെ ജീവിപ്പിച്ചു;
മൃഗസ്വഭാവികളായ വാനരസേനയെ അനുഗ്രഹിച്ചു;
താഴ്ന്ന ജാതിയായ നിഷാദരാജൻ ഗുഹനെ ഉദ്ധരിച്ചു;
എന്നിൽ എല്ലാ അവഗുണങ്ങളും ഉണ്ട്;
എൻെറ ഹൃദയം കല്ലു പോലെയും, ഭജന-പൂജകൾ അറിയാത്തതിനാൽ
മൃഗസ്വഭാവിയും, കർമ്മങ്ങളാൽ ചണ്ഡാളനും ആയതിനാൽ,
അങ്ങേക്കു മാത്രമേ എന്നെ ഉദ്ധരിക്കാൻ കഴിയുകയുള്ളൂ.

137 - ദുർജ്ജനങ്ങളുടെ ഇടക്ക്, സജ്ജനങ്ങൾ അധിക നേരം ഇരുന്നാൽ,
അവരുടെ മനസ്സ് വ്യാകുലമായി, അവർ പിരിഞ്ഞുപോവുന്നു.
കറുത്ത തലമുടികൾക്കിടയിൽ, നരച്ച മുടികൾ വന്നാൽ,
നരച്ച മുടികളെ പറിച്ചു മാററുന്നതുപോലെ,
അവനവന്ന് ഉചിതമായ സ്ഥാനങ്ങളിൽ നിൽക്കുന്നതാണ് ഉത്തമം.

138 - ഈ ഭൂമിയിൽ അസംഖ്യം കുളം, തടാകം, ജലാശയജം, നീരുറവ്,
എന്നിവയുണ്ടെങ്കിലും, ഹംസങ്ങൾ മാനസരോവരിലെ ജലത്തിൽ
ആനന്ദിക്കുന്നു. സന്ത്-മഹാത്മാക്കളും, സജ്ജനങ്ങളും,
പ്രഭുഭക്തിയിലും, സത്കർമ്മങ്ങളിലും, ആനന്ദം നേടുന്നു.
സാമാന്യ ജനങ്ങൾ മായാ-മോഹങ്ങളിൽ ആനന്ദിക്കുന്നു.

139 - ഏതൊരുവൻ നിൻെറ മുമ്പിൽ നമ്രതയോടെയും തല കുനിച്ചും
സംസാരിച്ചാലും, മനസ്സിനാൽ വിനമ്രനായ് ഇരിക്കേണമെന്നില്ല.
വേട്ടയാടുമ്പോൾ പുള്ളിപ്പുലിയും, തുരംഗം വെക്കുന്ന കള്ളനും,
ധനുഷിൽ വെക്കുന്ന ശരവും കുനിഞ്ഞിരുന്നാലും,
അവയുടെ പ്രധാന ലക്ഷ്യം ഹിതമല്ല.

140 - പ്രേമം, കീർത്തി, അഭ്യാസം, ശത്രുത എന്നീ ഗുണങ്ങൾ
വ്യക്തിയുടെ ജനന സമയത്തേ ഉള്ളതല്ല;
കാലക്രമേണ ശേഖരിച്ചതാണ്. വ്യക്തിയുടെ സ്വഭാവത്താൽ,
ഗുണ-അവഗുണങ്ങൾ വന്നു ചേരുന്നു.
പ്രയത്നത്താൽ, അവഗുണങ്ങളെ അകററി, ഗുണങ്ങളെ വളർത്തണം.

141 - മഹാന്മാർ സുഖ-ദുഖം, മാന-അപമാനം, ഉന്നതി-പതനം
എന്നീ വിഷമസ്ഥിതികളെ, ശാന്ത മനസ്സോടെ സഹിക്കുന്നു.
ചന്ദ്രൻ ഉദയസമയത്തും, അസ്തമനസമയത്തും
ഒരേ തേജസ്സോടെ കാണപ്പെടുന്നു.

142 - രണഭൂമിയിൽ ശത്രുക്കളിൽ നിന്നും, വനത്തിൽ വന്യമൃഗങ്ങളിൽ നിന്നും,
ഭീഷണമായ രോഗങ്ങളിൽ നിന്നും, ദാരുണമായ
കഷ്ടങ്ങളിൽ നിന്നും, വരുന്ന സ്ഥിതികളിൽ ഭയപ്പെടരുത്.
ഈശ്വരവിശ്വാസം ഉണ്ടെങ്കിൽ, അവൻ എല്ലാ സമയത്തും രക്ഷിക്കും.
നിൻെറ അമ്മയുടെ ഗർഭത്തിൽ, നിന്നെ രക്ഷിച്ചത് ഈശ്വരനല്ലേ?

143 - തൻെറ അതിർത്തിയിന്നുള്ളിൽ അടങ്ങിയിരിക്കണം;
അതിരു കവിഞ്ഞാൽ അന്ത്യത്തിൽ എത്തും.
മുരിങ്ങക്കായ വളരെ അധികം വീർത്തുപോയാൽ,
അതിനെ താങ്ങുന്ന, കോമളമായ ഞെട്ടിയേയും,
ഇലകളേയും, ഒടിച്ചുകൊണ്ട് താഴത്ത് വീഴുന്നതു പോലെ.

144 - റഹീം പറയുന്നു:- ഈ കാലത്തിൽ ഉദ്യാനങ്ങളിൽ,
ശീതളവും, ശാന്തിദായകവും ആയ നിഴൽ തരുന്ന വൃക്ഷങ്ങളില്ല;
അവയുടെ സ്ഥലത്ത്, മുള്ളുമരങ്ങൾ ആണ് അധികം ഉള്ളത്.
ഇതിൻെറ അ്ർത്ഥം, മാർഗ്ഗദർശികളായ മഹാന്മാരെ കാണുന്നില്ല;

അവരുടെ സ്ഥലത്ത് ദുർജ്ജനങ്ങളുടെ കൂട്ടമാണ് കാണുന്നത്.

145 - കഷ്ടസമയത്ത് ബന്ധുക്കൾ പോലും, ശത്രുക്കളായി മാറുന്നു;
വേടൻെറ ശരമേററ് മുറിവു പററിയ മാൻ, ഓടി ഒളിച്ചാലും,
മുറിവിൽ നിന്ന് വീണ രക്തത്തുള്ളികൾ, ആ സ്ഥലം വ്യക്തമാക്കുന്നു.
ആ മാനിൻെറ രക്തം തന്നേ, അതിൻെറ ശത്രു ആവുന്നു.

146 - തൻെറ മനസ്സിലെ ദുഖങ്ങളെ എത്രത്തോളം അടക്കി ഇരുന്നാലും,
നേത്രങ്ങളിലെ കണ്ണീർത്തുള്ളികൾ പുറത്ത് അറിയിക്കുന്നു.
ഇതേപോലെ, തറവാട്ടിലെ രഹസ്യങ്ങൾ അറിയുന്നവനെ
പുറത്താക്കിയാൽ, തറവാട്ടിന്ന് വലിയ അപകടം പററുന്നു.
വിഭീഷണനെ ലങ്കയിൽ നിന്ന് പുറത്താക്കി, ലങ്ക മുടിഞ്ഞതു പോലെ.

147 - മൃദംഗം, മദ്ദളം, ചെണ്ട എന്നിവയിൽ ആട്ടാ (ഗോതമ്പപ്പൊടി) തേച്ച്,
ഇഷ്ടമുള്ള സ്വരം വരുത്തുന്നതുപോലെ, അന്യൻെറ ആശ്രയത്തിൽ
ഇരിക്കുന്നവൻ, യജമാനൻെറ താളത്തിന്ന് അനുകൂലമായി നടിക്കുന്നു.
യജമാനൻ തരുന്ന സുഖങ്ങളെ അനുഭവിച്ചും,
മുഖസ്ഥുതി പറഞ്ഞും, അവൻ ജീവിക്കുന്നു.

148 - സാമാന്യമായി മിക്ക മനുഷ്യരും പ്രഭുഭക്തിയിൽ ആലസ്യവും,
സംസാരസുഖങ്ങളിൽ ആസക്തിയും കാണിക്കുന്നു.
പശുക്കൾ പുല്ല് ആസ്വദിച്ച് തിന്നുന്നു; പക്ഷേ ശർക്കരയെ തിന്നുന്നില്ല.

149 - ചിന്ത, ചിതയെക്കാളും അധികം തേജസ്സോടെ കത്തുന്നു;
ചിത ജീവനില്ലാത്ത ദേഹത്തെ ദഹിപ്പിക്കുന്നു;
ചിന്ത ജീവിച്ചിരിക്കുന്ന മനുഷ്യനെ ദഹിപ്പിക്കുന്നു.

150 - സജ്ജനങ്ങളുടെ മനസ്സിൽ ഗർവ്വവും,അഹങ്കാരവും നാമാവശേഷമാണ്;

അവരുടെ നിരഭിമാനമായ ജീവിതം ജനങ്ങൾക്ക് ഒരു മാതൃകയാണ്.
ശേഷനാഗ് (ആദിശേഷൻ) ഭൂമിയെ തൻെറ ഫണങ്ങളിൽ താങ്ങുന്നു;
'ശേഷ്' എന്ന പദത്തിൻെറ അർത്ഥം 'ശേഷിച്ചത്' എന്ന്
വിചാരിച്ചാലും, ശേഷനാഗിൻെറ മഹത്വം കുറയുക ഇല്ലല്ലോ!

151 - ഭൂമിയിലെ സകല പ്രാണികളിലും വെച്ച് ശക്തിയുള്ളത് ആനയാണ്;
ബലവാൻ മാത്രമല്ല, പ്രഭുവിൻെറ ഉത്തമ സേവകനും ആണ്.
നമ്രതയോടെ തൻെറ പല്ലുകൾ കാണിക്കുന്നു (ചിരിക്കുന്നു);
തൻെറ മൂക്കിനാൽ (തുമ്പിക്കയ്യ്) ഭൂമിയെ തൊട്ടുകൊണ്ട് നടക്കുന്നു;
അങ്ങനെ, ഓരോ കണങ്ങളിലും ഉള്ള ഈശ്വരനെ നമസ്കരിക്കുന്നു.

152 - സമയാനുസരണം പ്രവൃത്തികൾ ചെയ്തില്ലെങ്കിൽ,
ആ നഷ്ടപ്പെട്ട സമയം ഒരിക്കലും തിരിച്ചു കിട്ടുകയില്ല.
നല്ല മൂർച്ചയുള്ള മഴു, മരത്തെ എളുപ്പം മുറിക്കുന്നതുപോലെ,
സമയത്തിൻെറ വില അറിയുന്നവരും ജാഗരൂകരായിരിക്കും.

153 - കരിമ്പിൽ മധുരരസം നിറഞ്ഞിരുന്നാലും, കെട്ടുകളിൽ രസമില്ല;
അതിനാൽ കരിമ്പിനെ ചവക്കുമ്പോൾ, കെട്ടുകളെ ചവക്കുന്നില്ല.
സ്നേഹത്തിൽ കാപട്യങ്ങൾ വന്നാൽ, ഭിന്ന സ്ഥിതിയും വരുന്നു;
അതിനാൽ, സ്നേഹം എപ്പോഴും നിർമ്മലമായിരിക്കണം.

154 - കാര്യത്തിൻെറ ആരംഭം തന്നെ ശരിയായില്ലെങ്കിൽ,
മിക്കവാറും അന്ത്യവും ശരിയായിരിക്കയില്ല.
വിളക്ക് കത്തുമ്പോൾ, ഇരുട്ടിനെ അകററുന്നു;
പക്ഷേ അവസാനം അതിൻെറ കറുപ്പ് തന്നെ
അതിൻെറ ജ്യോതിയെ മറയ്ക്കുന്നു.
അതിനാൽ കാര്യത്തിൻെറ പരിണാമത്തിൽ ദൃഷ്ടി വെച്ച്,
ആരംഭിക്കുമ്പോൾ ശരിയായ രീതിയിൽ തുടങ്ങണം.

155 - നിൻെറ മനസ്സിൽ ഒരു വസ്തുവിനെ സ്ഥലം ഉള്ളൂ;
ഒന്നുകിൽ നിൻെറ അഹംഭാവം, അല്ലെങ്കിൽ ഈശ്വരഭക്തി.
ഏതു വേണമെന്ന് നിശ്ചയിക്കുന്നത്, നീയാണ്.

156 - കുശവൻെറ ചക്രം നിശ്ചലാവസ്ഥയിൽ, ചെറിയ വിളക്കുപോലും
തരുകയില്ല; ഒരു വടിയിട്ട് തിരിച്ചാൽ, വലിയ തൊട്ടിയും തരും.
ദുഷ്ടജനങ്ങളും ഇതേപോലെയാണ്;
പ്രേമത്തിൻെറ ഭാഷ അവർക്ക് രുചിക്കുന്നില്ല;
കഠിനമായ ദുഖം അനുഭവിക്കുമ്പോൾ, അവർക്ക് ബോധം വരുന്നു.

157 - ജീവിതത്തിൽ കഷ്ടസമയങ്ങൾ വരുമ്പോൾ ധൈര്യമായും,
ശാന്തമായും ഇരുന്ന് അനുഭവിക്കണം;
പിന്നേയും സുഖസമയം വരുന്നതിനെ പ്രതീക്ഷിച്ചിരിക്കണം.
ജീവിതത്തിൽ സുഖ-ദുഖങ്ങൾ മാറി മാറി വന്നുകൊണ്ടിരിക്കും.

158 - ജീവിതത്തിൽ ആദ്യാവസാനം ഏതൊരു വ്യക്തിയുടെയും
പ്രതാപവും, പ്രഭുത്വവും, ഒരേപോലെ നിൽക്കുന്നത് വളരെ അപൂർവ്വമാണ്.
മഹാപ്രതാപി രാവണനും തൻെറ പ്രതാപത്തെ
സ്ഥിരമായി നിലനിർത്തുവാൻ കഴിഞ്ഞില്ല.
ഭഗവാൻ, ശ്രീരാമൻെറ വാനരസേന,
അവൻെറ വൈഭവത്തെ വേരോടെ നശിപ്പിച്ചുവല്ലോ.

159 - നല്ലവണ്ണം ആലോചിച്ചിട്ട് സംസാരിക്കണം;
ശബ്ദത്താൽ ഉണ്ടായ മുറിവ് മനസ്സിൽ തറച്ചു നിൽക്കുന്നു.
ശരീരത്തിലെ മുറിവ് കാലക്രമേണ ഉണങ്ങും;
മനസ്സിലെ മുറിവ് ആജീവനാന്തം ഉണങ്ങാതെ നിൽക്കുന്നു.
മനുഷ്യൻെറ നാവ് എന്തും പറഞ്ഞതിൽ പിന്നെ വായിൻെറ

ഉള്ളിൽ തന്നെ സുരക്ഷിതമായി ഇരിക്കുന്നു;
അടി വാങ്ങുന്നതും, താങ്ങുന്നതും മനസ്സാണ്.

160 - ചിലവർക്ക് സജ്ജനങ്ങളോടുകൂടെ ഇരുന്നാലും, സത്ഗുണം കിട്ടുന്നില്ല;
കരിമ്പിൻെറ തോട്ടത്തിൽ, കരിമ്പിൻെറ കൂടെ വളരുന്ന കയ്പ്പക്കക്ക്,
കരിമ്പിൻെറ മാധുർയ്യം വരുന്നില്ലല്ലോ.
അതുപോലെ ദുർജ്ജനങ്ങളുടെ സ്വഭാവവും മാറുന്നില്ല.

161 - ഈ നശ്വര ശരീരം അഞ്ചു തത്വങ്ങളാൽ** ഉണ്ടാക്കിയ പാവയാണ്;
(അഞ്ചു തത്വങ്ങൾ = പൃഥ്വി, വായു, അഗ്നി, ജലം, ആകാശം)
ഈ തത്വങ്ങൾ വിട്ടുപോയാൽ, ആ പാവ മണ്ണോടു മണ്ണായി ചേരുന്നു.
അതിനാൽ ഗർവ്വം ഇല്ലാതെയും, പരോപകാരിയായും ജീവിക്കണം.

162 - വിരുന്നുകാരനായി പോയാൽ, കിട്ടുന്ന ബഹുമാനത്തേയും,
സത്കാരത്തേയും, ധ്യാനിച്ചു കൊണ്ടിരിക്കണം.
എപ്പോൾ ഉപേക്ഷ കാണുന്നുവോ, അപ്പോൾ തന്നെ വിട്ടേക്കണം.
'അതിഥിയും, മത്സ്യവും മൂന്നു ദിവസം കഴിഞ്ഞാൽ നാറും'-(പഴമൊഴി)

163 - മഹാത്മാർ കഷ്ടസമയങ്ങളിൽ, ധൈർയ്യപൂർവം താഴ്ന്ന ജോലികളും
ചെയ്ത് കാലം കഴിക്കുന്നു. അജ്ഞാത വാസത്തിൽ പാണ്ഡവന്മാർ
ഭൃത്യ ജോലികളിലും, മഹാരാജാ നളൻ തേരോട്ടിയായും വസിച്ചില്ലേ?

164 - ദാനശീലൻ, കാലവശാൽ ദരിദ്രനായാലും, അവൻെറ അടുത്ത് ദാനം
ചെയ്യുവാൻ ഏതെങ്കിലും ഉള്ളതും ദാനം ചെയ്യും.
തൻെറ പടിക്കൽ വന്നവരെ, വെറും കയ്യോടെ തിരിച്ചയക്കുകയില്ല.
നദി വേനൽക്കാലത്ത് വററിപ്പോയാലും, ആളുകൾ നദീതടത്തിൽ
കിണറു കുഴിച്ചാൽ, നദി തണുത്ത ജലം തരുന്നു.

165 - രാമനാമം സംസാരസാഗരത്തെ കടക്കുവാനുള്ള ദിവ്യ അസ്ത്രമാണ്;
ഓർമ്മയില്ലാതേയും രാമനാമം സ്മരിച്ചാലും, ഗുണപ്രദമാണ്.
രാമനാമം കാമ-ക്രോധ-ലോഭ-മോഹ-മദ വികാരങ്ങളേയും അകററുന്നു.

166 - കഷ്ടസമയത്തിൽ, ധനസമ്പത്തിയുടെ അഭാവത്താൽ
സഹായിക്കാൻ ആരും വരുന്നില്ല;
കാരണം, കൊടുത്ത പണം മടക്കിക്കിട്ടുന്നത്,
സംശയത്തിൽ ആവാമെന്നതിനാൽ.
വെള്ളം വററിപ്പോവുമ്പോൾ, താമരപ്പൂവിൻെറ പ്രേമി, സൂർയ്യനും
താമരപ്പൂവിനെ രക്ഷിക്കുന്നതിൽ നിസ്സഹായനാവുന്നതുപോലെ.

167 - എപ്പോഴും മദ്യം വിൽക്കുന്ന സ്ത്രീ, പാൽ വിൽക്കാൻ തുടങ്ങിയാലും,
ജനങ്ങൾ അവളെ സംശയിക്കും.
അതുപോലെ സജ്ജനങ്ങളെ, ദുർജ്ജനങ്ങളോടു കൂടെ കണ്ടുമ്പോൾ,
എല്ലാവരും സജ്ജനങ്ങളെ ദൂഷിക്കും.

168 - പരോപകാരികൾ നിസ്വാർത്ഥതയോടെ പരോപകാരം ചെയ്യുന്നു;
സ്വന്തം ജീവനേയും ബലിദാനം ചെയ്യുവാൻ തയ്യാറായിരിക്കുന്നു.
രാജാ ശിബി, പ്രാവിനെ രക്ഷിക്കുവാൻ വേണ്ടി തൻെറ ദേഹത്തിൽ
നിന്ന് മാംസം കൊടുത്തു; ദധീചി മഹർഷി തൻെറ വാരിഎല്ലുകളെ
പരോപകാരത്തിന്നായി ദാനം ചെയ്തു.

169 - പ്രേമം അകത്തും, പുറത്തും ഒരുപോലെ നിർമ്മലമായി ഇരിക്കണം;
കക്കരിക്കപോലെ, പുറത്ത് ഒന്നായി കണ്ടാലും,
അകത്ത് മൂന്ന് ദളങ്ങായി ഇരിക്കരുത്.

170 - രണ്ടു പേർ തമ്മിലുള്ള ദൃഢമായ സ്നേഹത്തെ അഭിനന്ദിക്കണം.
മഞ്ഞപ്പൊടിയും, ചുണ്ണാമ്പും തമ്മിൽ ചേരുമ്പോൾ,

അവ രണ്ടും സ്വന്തം നിറങ്ങളെ ത്യജിച്ച്, വേറെ നിറം നേടുന്നു.
യഥാർത്ഥമായ സ്നേഹത്തിൽ, അഹംഭാവങ്ങൾക്ക് സ്ഥലമില്ല.

171 - മനുഷ്യർ ദേഹത്തിന്ന് ഒട്ടേറെ ഉപചാരങ്ങൾ ചെയ്താലും,
ഏതെങ്കിലും വ്യാധികൾ വന്നു ചേരുന്നു.
എന്നാൽ, കാട്ടിലെ മൃഗങ്ങളും, പക്ഷികളും രോഗികൾ ആവുന്നില്ല.
കാരണം, അവയെ അനാഥരക്ഷകനായ ഭഗവാൻ രക്ഷിക്കുന്നു.
അതിനാൽ, അനാഥകൾ നിശ്ചിന്തരായിരിക്കണം.
ഭഗവാൻ അവരുടെ കൂടെ എപ്പോഴും നിൽക്കുന്നു.

172 - ഈശ്വരൻെറ തത്വങ്ങൾ മനസ്സിലാക്കുന്നത് കഠിനമാണ്;
അവയെല്ലാം പറയുവാനും, കേൾക്കുവാനും കഴിയാത്തതാണ്.
" ഈശ്വരനെ എനിക്ക് അറിയാം" എന്ന് കൊട്ടിഘോഷിക്കുന്നവർ,
വാസ്തവത്തിൽ മൂഢരാണ്;
ഈശ്വരൻെറ തത്വങ്ങളെ മനസ്സിലാക്കിയവൻ, മൌനം അവലംഭിക്കും.

173 - ഔഷധം, ഉപചാരം എന്നിവയാൽ മൃത്യുവിനെ ജയിച്ചവർ ആരുമില്ല;
കാലത്തിനെയും ജയിച്ചവർ ആരുമില്ല;
അതിനാൽ അവരുടെ ഓർമ്മ പോലുമില്ല.
കാലത്തിനെ ജയിക്കണമെങ്കിൽ, ഉത്തമ കർമ്മങ്ങൾ ചെയ്യൂ;
അപ്പോൾ ഇഹലോകത്തിൽ നിൻെറ യശസ്സ് നിലനിൽക്കും.

174 - ഈ ശരീരം ഒരു മുറം പോലെയാണ്;
ഭക്തിഭാവത്തേയും, സത്യജ്ഞാനത്തേയും, മററും പടച്ച്,
അതിൽനിന്ന് മോഹ-മായകളെ അകററി,
ജ്ഞാനം, ഭക്തി എന്നീ സത്ഗുണങ്ങളെ സംഗ്രഹിക്കൂ.

175 - സ്നേഹ-ബഹുമാനങ്ങളോടെ തരുന്ന ഭോജനം, അൽപമായിരുന്നാലും,

അപമാനവും, ഉപേക്ഷയോടും കൂടി തരുന്ന സദ്യയേക്കാളും
ശ്രേഷ്ടമാണ്. അതിനാലാണ്, ശ്രീകൃഷ്ണൻ, ദുർയ്യോധനൻെറ
രാജഭോഗത്തെ ത്യജിച്ച്, വിദുരൻെറ ചീരക്കറിയെ ആസ്വദിച്ചത്.

176 - ഗർവ്വവും, കോപവും ഇല്ലാതെയും, ജാതിമത ഭേദം ഇല്ലാതെയും,
ധനവാൻ, ദരിദ്രൻ എന്ന ഭേദം ഇല്ലാതെയും, മധുരഭാഷണം ചെയ്തും,
നമ്രതയോടെ ജീവിക്കുന്നവന്ന് ലോകമെല്ലാം പ്രിയമായി ഭവിക്കുന്നു.

177 - നമുക്ക് ആരോട് അത്യധികം സ്നേഹം ഉണ്ടോ,
അവൻ കോപിച്ചാലും, നാം അവനെ ത്യജിക്കുന്നില്ല;
നിദ്രയെ വളരെ പ്രയത്നിച്ച് നീക്കിവെച്ചാലും,
തരം കിട്ടുമ്പോൾ നിദ്ര തിരിച്ചു വരുന്നു, നമ്മെ വിട്ടുപോവുന്നില്ല.

178 - വെള്ളം കോരുന്ന കുടവും, കയറും പ്രശംസനീയമാണ്;
അവ കിണററിൻെറ ചുമരുകളിൽ തട്ടി-മുട്ടി ഒട്ടേറെ
ചതഞ്ഞും, തേഞ്ഞും പോയാലും, ജനങ്ങൾക്ക് ജലം കൊടുക്കുന്നു.
മനുഷ്യരും ഇവയെപ്പോലെ, സേവാഭാവത്തോടെ ജീവിക്കണം.

179 - ദുർജ്ജനങ്ങൾക്ക് എത്ര ഉപകാരങ്ങൾ ചെയ്താലും,
അവരുടെ സ്വഭാവം മാറുകയില്ല.
പാമ്പാട്ടിയുടെ ബീനിൻെറ സംഗീതത്തിന്ന് അനുകൂലമായാടിയാലും,
പാല് ആഹാരമായിരുന്നാലും, വിഷപ്പല്ലുകൾ പറിച്ചിരുന്നാലും,
പാമ്പ് തരം കിട്ടിയാൽ പാമ്പാട്ടിയെ കൊത്തുന്നു.

180 - കള്ളപ്പണം ഒരിക്കലും ഫലദായകമല്ല;
ആ പണം വ്യർത്ഥമായ വഴികളിൽ ചിലവാവുന്നു.
ഹോളി ആഘോഷത്തിൽ, കട്ടുകൊണ്ടു വന്ന മരക്കഷ്ണങ്ങളാൽ
ഹോളികാ ജ്വലിപ്പിക്കുമ്പോൾ, അവയെല്ലാം കണ്ണിന്നു മുമ്പിൽ തന്നെ
കത്തി ചാരമാവുന്നു.

181 - വിദ്യ, ബുദ്ധി, ധർമ്മം, കർമ്മം, യശസ്സ്, ദാനം ഇത്യാദി ഗുണങ്ങൾ
ഇല്ലാത്ത മനുഷ്യർ ഭൂമിക്ക് ഭാരമായി ജീവിക്കുന്നു;
അവർ കൊമ്പുകളും, വാലും ഇല്ലാത്ത പശുക്കളെപ്പോലെയാണ്.

182 - യാചിക്കുന്നവൻ സ്വാഭിമാനം നഷ്ടമായി,
മൃതതുല്യൻ ആവുന്നു;
പക്ഷേ അവന്ന് മുമ്പേ, ഇല്ലെന്ന് പറയുന്നവൻ മൃതപ്രായനാവുന്നു.

183 - ജീവിത്തിലെ കടന്നുപോയ സുഖ-ദുഖമായ ഓർമ്മകൾ,
മനുഷ്യർക്ക്, ചിലപ്പോൾ ചിരിയും, ചിലപ്പോൾ കരച്ചിലും കൊടുക്കുന്നു.
സുഖ-ദുഖങ്ങളെ മറക്കുവാനുള്ള സഫലമായ ഉപായമാണ് ഓർമ്മ.
ഓർമ്മ ഈശ്വരന്റെ അനുഗ്രഹമാണ്.

184 - ജീവിത്തിൽ സത്യം, സത്സ്വഭാവം, വിനമ്രത, എന്നീ സത്ഗുണങ്ങൾ
ഉണ്ടെങ്കിൽ ഈശ്വരകടാക്ഷം തീർച്ചയായും ലഭിക്കും.
ചതുരംഗം (CHESS) കളിയിൽ, കാലാൾ (PAWN),
നേർവഴിൽ ചെന്ന് മന്ത്രിസ്ഥാനം (MINISTER) നേടുന്നു;
പക്ഷേ മന്ത്രി തിരിച്ചും, മറിച്ചും ചെന്നിട്ടും,
രാജ പദവി നേടുന്നില്ല. കാപട്യത്താൽ ജീവിത്തിൽ ഒന്നും ലഭ്യമല്ല;
സത്യസന്തത എപ്പോഴും സമ്മാനിതം ആവുന്നു.

185 - മോഹ-മായാ-സംസാര വിഷയങ്ങളാൽ ബന്ധിതനായി,
പൂജ, അർച്ചന, ആഢംഭരം എന്നിങ്ങനെ ജീവിതം വ്യർത്ഥമാക്കി;
നിർമ്മല മനസ്സോടെ രാമനാമം സ്മരിച്ചില്ല.
യമദൂതൻ വന്ന്, യമപാശം നിന്റെ കഴുത്തിൽ ഇടുമ്പോൾ,
ആരും നിന്റെ മുറവിളി കേൾക്കുകയില്ല, നിനക്ക് ഒരു രക്ഷയുമില്ല.

186 - ഏതൊരുവൻ ശ്രദ്ധ മനസ്സോടെ രാമനാമം സ്മരിച്ചില്ല, ഉച്ചരിച്ചില്ല;
പക്ഷേ, വ്യാജ്യ പദവിയിൽ ഇരുന്ന്, മററുള്ളവരെ കഷ്ടപ്പെടുത്തി,
ജീവിതം വ്യർത്ഥമാക്കി; അവൻ ഭവസാഗരത്തിൽ കിടന്നുഴലുന്നു.

187 - സ്നേഹപൂർണ്ണമായ വ്യവഹാരം എല്ലാവർക്കും സുഖദായകമാണ്;
വൈരഭാവത്താൽ ആർക്കും ശാന്തിയും, സുഖവും കിട്ടുന്നില്ല.
സ്നേഹപൂർണ്ണമായ വ്യവഹാരത്താൽ ജീവിതം സഫലമാവുന്നു;
അടുത്ത ജന്മം, മനുഷ്യജന്മം ആയിരിക്കുമെന്ന് അറിയുകയില്ലല്ലോ.

188 - വിധിയെ മാററുവാൻ ആർക്കും കഴിയുകയില്ല.
കാശിയിൽ കിടന്ന് മരിച്ചാൽ മോക്ഷം കിട്ടുമെന്ന മിത്ഥ്യയാൽ,
ഒരു മൂഢൻ തൻെറ കൈകാലുകൾ മുറിച്ച്, കാശിയിൽ കിടന്നു;
വിധിവശാൽ ഒരു കുതിരസ്സവാരി വന്ന്, അവനെ മഹഗറിൽ എത്തിച്ചു.
എല്ലാവരുടേയും വിശ്വാസം, മഹഗറിൽ പ്രാണത്യാഗം ചെയ്താൽ,
ജന്മജന്മാന്തരം കഴുതയുടെ യോനിയിൽ ജനിക്കേണ്ടിവരും, എന്നാണ്.
പക്ഷേ വിധിയുടെ മുമ്പിൽ, എല്ലാ യുക്തികളും നിഷ്ഫലമാണ്.

189 - കൊല്ലൻ വാൾ പണിയുന്നു, പക്ഷേ ഉപയോഗിക്കുന്നില്ല;
ഏതു യോദ്ധാവ് യുദ്ധത്തിൽ ശത്രുസംഹാരം ചെയ്യുന്നുവോ,
ആ വാളിൻെറ ഉടമസ്ഥൻ യോദ്ധാവ് ആവുന്നു, കൊല്ലൻ അല്ല.
വസ്തു ഏതായാലും, നിർമ്മാതാ ആരായാലും ശരി,
അതിനെ നല്ല കാർയ്യത്തിന്ന് ഉപയോഗിക്കുന്നവനാണ് മഹത്വപൂർണ്ണൻ.

190 - മൃത്യു ശാശ്വതമാണ്. എപ്പോൾ വരും, എവിടെ വരും, എങ്ങനെ വരും,
എന്നൊന്നും ഊഹിക്കുവാനും കഴിയുകയില്ല.
അഹോരാത്രം മൃത്യു കൊട്ടി ഘോഷിച്ചു കൊണ്ടിരിക്കുന്നു;
ക്ഷണം തോറും, ഏതെങ്കിലും ഒരു ജീവൻ മൃത്യുവിന്ന് ഇരയാവുന്നു.
മൃത്യുലോകത്തിൽ ഏതു ജീവനും സ്ഥിരവാസം ഇല്ല.

അതിനാൽ ജീവിച്ചിരിക്കുന്ന സമയത്തെ സദുപയോഗം ചെയ്യു.

191 - നല്ല തറവാട്ടിൽ ജനിച്ചവനും, ഭാഗ്യവാനും, ധനവാനും ആയവനെ.
എല്ലാവരും ബഹുമാനിക്കുന്നു;
ദീനജനങ്ങൾക്കും, അനാഥകൾക്കും, ഈശ്വരനാണ് ആശ്രയം.

192 - സമയം വളരെ ബലവാനാണ്. സമയം പ്രതികൂലമായിരുന്നാൽ,
ദുർവ്വചനങ്ങളും, ദുർദ്ദശകളും സഹിക്കേണ്ടിവരുന്നു.
ദുർയ്യോധനൻെറ സഭയിൽ, ദ്രൌപദിയുടെ വസ്ത്രാപഹരണസമയത്ത്,
ഗദാധാരിയും, ബലവാനും ആയ ഭീമന്ന് കണ്ടുകൊണ്ടിരിക്കേണ്ടിവന്നു.

193 - സമയത്തിൻെറ പരിവർത്തനം, പ്രകൃതിയുടെ നിയമമാണ്;
സമയാനുസാരം വൃക്ഷങ്ങളിൽ പഴങ്ങൾ ഉണ്ടാവുന്നു, വീണുപോവുന്നു;
പഴയ ഇലകൾ വീഴുന്നു, പുതിയ ഇലകൾ തുളുർക്കുന്നു.
ഇതേപോലെ ജീവിതത്തിലും, സുഖ-ദുഃഖങ്ങൾ മാറി മാറി വരുന്നു;
ശാന്ത മനസ്സോടെ എല്ലാം സഹിക്കണം.

194 - സുവർണ്ണാവസരങ്ങൾ വരുമ്പോൾ, കൈവിടാതെ,
ഉടനെത്തന്നെ അനുഭവിക്കണം;
കൈവിട്ടുപോയാൽ, പിന്നെ ആ അവസരം കിട്ടുകയില്ല;
പശ്ചാപത്തിക്കേണ്ടിവരും.

195 - സാധാരണമായി പക്ഷികൾ ഒരേ സ്ഥാനത്ത് വസിക്കുന്നില്ല;
ആഹാരവും, വെള്ളവും തേടി സ്ഥലം മാററിക്കൊണ്ടിരിക്കുന്നു.
പക്ഷേ, ഹംസം മാനസരോവരിൽ മാത്രം വസിക്കുന്നു;
കാരണം, അതിൻെറ മനസ്സ് ഭക്തിയിൽ ലയിച്ചിരിക്കുന്നു.

196 - തടാകത്തിലെ വെള്ളം വററുമ്പോൾ,

പക്ഷികൾ വേറെ സ്ഥലം തേടി പറന്നുപോവുന്നു.
പക്ഷേ, ചിറകില്ലാത്ത മത്സ്യങ്ങൾ എവിടെ പോവും?
മത്സ്യങ്ങൾ അവിടെത്തന്നെ ഇരുന്ന് ജീവിക്കും, മരിക്കും.
ദയാവാൻ പ്രഭുവാണ് അവയുടെ ഏക ആശ്രയം.

197 - ഏതു ഗൃഹത്തിൽ പരോപകാരം ധർമ്മമായും,
ഈശ്വരനിലെ അഭംഗഭക്തി ഉന്നത ദശയിലുള്ളതും,
ഗൃഹനായകി പതിവ്രതയും, പുത്രവാത്സല്യം ഉള്ളവളും ആയാൽ,
ആ ഗൃഹത്തിൽ മൂന്ന് ദേവന്മാരും ** വസിക്കും.
( ** ബ്രഹ്മാ, വിഷ്ണു, ശിവൻ)

198 - സജ്ജനങ്ങൾ സത്സ്വഭാവത്തെ പ്രശംസിക്കുന്നു;
യോഗികൾ ധ്യാന-സമാധികളെ പ്രശംസിക്കുന്നു;
പക്ഷേ, യുദ്ധത്തിലെ രണധീരനെ, ശത്രുസൈന്യം പ്രശംസിക്കുന്നു.
199 - ലക്ഷം ജന്മങ്ങൾക്കു ശേഷമാണ്, ഈ മനുഷ്യ ദേഹം ലഭിച്ചിരിക്കുന്നത്;
ഈ ജന്മത്തിൽ സത്കർമ്മങ്ങളും, പ്രഭു-ഭജനവും ചെയ്ത്,
ജന്മ-മൃത്യു ബന്ധനങ്ങളിൽ നിന്ന് മുക്തി നേടൂ;
ആർക്കറിയാം, പിന്നേയും ഈ ദേഹം കിട്ടുമോ എന്ന്?

200 - ധനവാന്മാരുടെ സഹായത്തെ എല്ലാവരും പ്രധാനമായി കരുതുന്നു;
പക്ഷേ, സമാജത്തിലെ ദീന-ദുഖിതരെ സഹായിക്കാൻ മുതിരുന്നില്ല.
ദയാവാൻ പ്രഭുവാണ് അവയുടെ ഏക ആശ്രയം.

201 - ധന-സമ്പത്തിയെ ദുഷ്കർമ്മങ്ങളിൽ ചെലവാക്കിയാൽ,
ധനവും, ബഹുമാനവും, പദവും, ഗൌരവവും നഷ്ടമാവുന്നു.
പകലിൽ, ആകാശത്തിൽ എവിടേയോ ഒളിഞ്ഞിരിക്കുന്ന
ചന്ദ്രനെ ആരും ആശ്രയിക്കുന്നില്ല.

202 - ചന്ദ്രൻെറ ശീതളമായ കിരണങ്ങൾ എല്ലാവർക്കും ആനന്ദമായിരിക്കുന്നു;
എന്നാലും കള്ളന്മാർ വെറുക്കുന്നു.
ദുർജ്ജനങ്ങൾ സൌന്ദർയ്യത്തെ ദുഷ്ടതയോടെ വീക്ഷിക്കുന്നു.

203 - ചന്ദ്രൻ, തലമുടി, ധൈർയ്യം, ബഹുമാനം, വെള്ളം എന്നിവ
മെല്ലെ മെല്ലെ വർദ്ധിക്കുന്നു, മെല്ലെ മെല്ലെ കുറയുന്നു.
ചന്ദ്രനും, തലമുടിയും പ്രകൃത്യാ വളരുന്നു, കുറയുന്നു;
ധൈർയ്യം, ബഹുമാനം, വെള്ളം എന്നിവ പ്രയത്നത്താലെ
വർദ്ധിപ്പിക്കുവാൻ കഴിയുകയുള്ളൂ.

204 - സർവ്വജീവജാലങ്ങളുടേയും നന്മക്കു വേണ്ടിയും,
തണുപ്പും, ഇരുട്ടും അകററുവാനും സൂർയ്യൻ പ്രകാശിക്കുന്നു;
രാത്രിയിൽ ചരിക്കുന്ന, കൂമനെപ്പോലെ ഉള്ള ജീവികൾ
സൂർയ്യ പ്രകാശത്തെ വെറുക്കുന്നു;
അതിനാൽ സൂർയ്യൻെറ മഹിമ കുറയുന്നില്ല;
സൂർയ്യൻ തൻെറ ധർമ്മം പരിപാലിച്ചു കൊണ്ടിരിക്കുന്നു.

205 - മിക്ക മനുഷ്യരിലും പരോപകാര മനസ്ഥിതി ഉണ്ട്;
തങ്ങളുടെ കഴിവുകൾ പോലെ അവർ പരോപകാരം ചെയ്യുന്നു.
മരണാനന്തരം, അവർ ചെയ്ത പരോപകാരങ്ങൾ,
അവരുടെ യശസ്സിനേയും, ഓർമ്മയേയും നിലനിർത്തുന്നു.

206 - വ്യവഹാരവിഷമായി ഒത്തകൂടിയിരിക്കുന്നവർ,
തമ്മിൽ തമ്മിൽ 'നമസ്തെ','രാം രാം', 'സലാം' എന്നീ
വാക്കുകളാൽ സത്ക്കാരം പ്രകടമാക്കുന്നു.
ഏതു വ്യക്തി കഷ്ടസമയങ്ങളിലും സഹായിക്കുന്നുവോ,
അവനാണ് ഉത്തമ ബന്ധു എന്ന സ്ഥാനത്തിന്ന് അർഹിതൻ.

207 - റഹീം പറയുന്നു:- "എൻെറ ഉദരമേ, നീ എന്തിനാൽ മുതുകായില്ല?
നീ വിശന്നാലും, നിറഞ്ഞാലും, തെററായ കാർയ്യങ്ങൾ ചെയ്യുന്നു.
നീ മുതുകായിരുന്നാൽ, ഭാരം ചുമക്കുവാൻ ഉപകാരമായിരിക്കും.
വളരെ ചുരക്കം ജനങ്ങൾ വിശപ്പിന്ന് അധീനരാവുന്നില്ല."

208 - ദുർജ്ജനങ്ങളോടുള്ള ചേർച്ച തീയിൽ നടക്കുന്നപോലെയാണ്;
കത്തുമ്പോൾ ശരീരം പൊള്ളുന്നു, കെട്ടുപോയാൽ കരി പിടിക്കുന്നു.
ബുദ്ധിയും, മനസ്സും ദൂഷിക്കുന്നു, ബഹുമാനവും നശിക്കുന്നു.

209 - ഞാൻ യജമാനനെ പൂർണ്ണമനസ്സോടെ സേവിച്ചു;
എന്നിട്ടും യജമാനൻെറ ഉപേക്ഷയേ കിട്ടിയുള്ളൂ.
അദ്ദേഹത്തിന്ന് വളരെയധികം മിത്രങ്ങൾ ഉള്ളപ്പോൾ,
ദരിദ്രനായ എന്നെ എങ്ങനെ മതിക്കും?
എന്നാലും, ഞാൻ ശരീരം, മനസ്സ്, ധനം എന്നിവയാൽ
നിത്യം സേവിച്ചു കൊണ്ടിരിക്കും.

210 - മൂഢനെ പഠിപ്പിക്കുന്നത് വ്യർത്ഥമാണ്;
കല്ല് എളുപ്പം വെള്ളത്തിൽ മുങ്ങും, ഒരിക്കലും പൊങ്ങുകയില്ല
ഇതേപോലെ, മൂഢൻ ഗംഭീരഭാവത്തോടെ ജ്ഞാനഭാഷണങ്ങൾ കേട്ട്,
അതിൽ ലയിച്ചിരുന്നാലും, ജീവിതത്തിൽ പ്രയോഗിക്കുകയില്ല.

211 - ആരെങ്കിലും, എന്നെ അപമാനിച്ച് അമൃതം തന്നാലും,
ഞാൻ സ്വീകരിക്കുകയില്ല;
അതിനേക്കാളും നല്ലത്, വീട്ടിലേക്ക് ക്ഷണിച്ച്,
ബഹുമാനത്തോടെ വിഷം തരുന്നതാണ്.
ബഹുമാനത്തോടെയുള്ള മരണം ഉത്തമമാണ്.

212 - ഹേ, ശ്രീരാമാ, ശിലയായി കിടന്ന അഹല്യയേയും,

മൃഗങ്ങളായ വാനരങ്ങളേയും, താഴ്ന്ന ജാതിയായ ഗുഹനേയും,
അങ്ങുന്ന് ഉദ്ധാരണം ചെയ്തു; ഞാനും ഇവരെ പോലെയാണ്;
എന്നേയും, അങ്ങയുടെ ഭക്തനായി കരുതി, ഉദ്ധാരണം ചെയ്യണേ !

213 -- ഹേ, ശ്രീകൃഷ്ണാ, അങ്ങയുടെ ആജ്ഞയാൽ,
ഒരു നർത്തകനായി, എൺപത്തിനാലു ലക്ഷം ജന്മങ്ങളിൽ,
അലഞ്ഞുതിരിയുന്ന ഈ നർത്തകന്ന്, മോക്ഷം തരേണമേ !

*******************************************